# വിദ്യാഭ്യാസ കമ്മീഷൻ

## റിപ്പോർട്ട് - സംഗ്രഹം



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

ഒന്ന്

# കമ്മീഷൻെറ പശ്ചാത്തലം

1. കേരളത്തിലെ വിദ്യാഭ്യാസത്തെ സംബന്ധിച്ച ഏതു പഠനവും ആ രംഗത്ത് കേരളം കൈവരിച്ച വമ്പിച്ച നേട്ടങ്ങളെ കണക്കിലെടുക്കേണ്ടതുണ്ട്. സമ്പൂർണ്ണ സാക്ഷരത, വിദ്യാലയങ്ങളിലേക്കുള്ള പ്രവേശനത്തിൻെറ സാർവത്രികത, കൊഴിഞ്ഞുപോക്കുതടയൽ, അയൽപക്കവിദ്യാഭ്യാസ സൗകര്യങ്ങൾ മുതലായ മേഖലകളിൽ വികസിത രാജ്യങ്ങൾക്കു സമാനമായ മുന്നേറ്റം കേരളം നടത്തിയിരിക്കുന്നു. ഈ നേട്ടങ്ങൾ കൈവരിക്കുന്നതിന് നിരവധി ഘടകങ്ങൾ സഹായിച്ചിട്ടുണ്ട്. കൊളോണിയൽ കാലഘട്ടത്തിൽ മിഷനറിമാരുടെയും പുത്രികാ രാജ്യങ്ങളിലെ സർക്കാരുകളുടെയും പ്രവർത്തനങ്ങൾ, വ്യത്യസ്ത സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങളുടെ സ്വാധീനം എന്നിവ സ്കൂളുകളുടെയും കോളേജുകളുടെയും വ്യാപനത്തിനു കാരണമായി. തുടർന്നു ജനാധിപത്യ പ്രസ്ഥാനങ്ങളുടെ വളർച്ച വിദ്യാഭ്യാസത്തിൻെറ വ്യാപനത്തിൻെറ ഗതിവേഗം വർധിപ്പിച്ചു. കേരളത്തിനു പുറത്തുള്ള തൊഴിൽ സാധ്യതകളുടെ വികാസവും പ്രധാന ഘടകമായിരുന്നു.

2. കൊളോണിയലിസത്തിൻ കീഴിൽ സിവിൽഭരണത്തെ സഹായിക്കുന്നതും വക്കീൽമാർ, ഡോക്ടർമാർ, അധ്യാപകർ മുതലായവരുടെ വളർച്ച ഉറപ്പുവരുത്തുന്നതുമായ ഒരു മധ്യവർഗത്തിൻെറ സൃഷ്ടിയായിരുന്നു ആദ്യകാലത്തെ വിദ്യാഭ്യാസം. എങ്കിലും മിഷനറിമാരും, ഭരണാധികാരികളും മലയാളഭാഷാ പഠനത്തെ പ്രോത്സാഹിപ്പിച്ചു. ഇത് വിദ്യാഭ്യാസത്തിൻെറ വ്യാപനത്തിന് ഏറെ സഹായിച്ച ഘടകമായിരുന്നു. ഈഴവരുടെയും മറ്റ് അധഃകൃത ജനവിഭാഗങ്ങളുടെയും ഇടയിലുണ്ടായ സാമൂഹ്യ പരിവർത്തനം, ദേശീയബോധനത്തിൻെറ വികാസം, തൊഴിലാളി കർഷക

പ്രസ്ഥാനങ്ങളുടെ വളർച്ച എന്നിവ വിദ്യാഭ്യാസത്തിൻെറ ആഴവും പരപ്പും വർധിപ്പിച്ചു. ഈ പ്രസ്ഥാനങ്ങൾ സൃഷ്ടിച്ച ലിബറൽ-ഇടതുപക്ഷ ആശയങ്ങളുടെ സ്വാധീനം എല്ലാ ജനവിഭാഗങ്ങളിലും വിദ്യാഭ്യാസത്തോടുള്ള ആഭിമുഖ്യം സൃഷ്ടിച്ചു. 1930കൾക്കു ശേഷം സ്ത്രീ സാക്ഷരതയിലുള്ള വമ്പിച്ച വികാസം ഉദാഹരണമായിരുന്നു. വിദ്യാഭ്യാസം ആധുനികതയുടെ ലക്ഷണമായി സമൂഹം അംഗീകരിച്ചു. സ്കൂളുകൾ, പ്രാദേശിക സാംസ്കാരിക കേന്ദ്രങ്ങളായി. സ്കൂൾ മാസ്റ്റർമാർ യഥാർഥ പൊതുപ്രവർത്തകരായി എങ്കിലും, വിദ്യാഭ്യാസത്തിൻെറ പാഠ്യപദ്ധതിയും ബോധനരൂപങ്ങളും കൊളോണിയൽ മാതൃകയിൽ തന്നെ തുടർന്നു.

3. ഇരുപതാംനൂറ്റാണ്ടിൻെറ ആദ്യത്തിൽ ഉണ്ടായ സാംസ്കാരിക മാറ്റങ്ങളും സ്കൂൾ വിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിച്ചു. മലയാളത്തിൽ നിരവധി പുസ്തകങ്ങളും ആനുകാലികങ്ങളും പത്രങ്ങളുമുണ്ടായി. കേരളത്തിലെ എല്ലാ ഗ്രാമങ്ങളിലും വളർന്നു വന്ന ഗ്രന്ഥാലയങ്ങളും വായനശാലകളും ഇവയുടെ വിന്യാസത്തെ സഹായിച്ചു. ദേശീയവാദികളുടെയും ഇടതുപക്ഷക്കാരുടെയും സ്വാധീനം മലയാളഭാഷാ പഠനത്തിനും അതുവഴി വിദ്യാഭ്യാസ പ്രക്രിയയ്ക്കു പൊതുവിലും കൊളോണിയൽ വിരുദ്ധ സ്വഭാവം നൽകാൻ സഹായിച്ചു. എങ്കിലും, സ്കൂളുകളിലൂടെ നൽകപ്പെട്ട ബോധനരൂപങ്ങൾ കുടിപ്പള്ളിക്കൂടങ്ങളുടെ മാതൃകകളേക്കാൾ മെച്ചപ്പെട്ടതാണെന്ന ബോധം നിലവിലുണ്ടായിരുന്നു. വിദ്യാഭ്യാസം മൊത്തത്തിൽ തന്നെ പുരോഗതിയുടെ ചിഹ്നമായി കണക്കാക്കിയിരുന്നതുകൊണ്ട് അതിനെ പ്രൊഫഷണൽ, ടെക്നിക്കൽ വിദ്യാഭ്യാസത്തെ "ലക്ഷ്യമാക്കി" ആവിഷ്കരിക്കാൻ ശ്രമങ്ങളുണ്ടായില്ല. മധ്യവർഗത്തിൽ മാത്രമായിരുന്നു വിദ്യാഭ്യാസം പദവി ചിഹ്നമായി അംഗീകരിക്കപ്പെട്ടത്. അവരുടെ സ്വാധീനത്തിൽ സെക്കണ്ടറി തലത്തിലും കോളേജുതലത്തിലും ഇംഗ്ലീഷ് ബോധന മാധ്യമമായി തുടർന്നു. ഗ്രാമീണരുടെ ഇടയിൽ വിദ്യാഭ്യാസം സാംസ്കാരിക വികാസത്തിനുള്ള ചവിട്ടുപടിയായി നിലനിന്നു.

4. വിദ്യാലയങ്ങളുടെ സ്വഭാവത്തിലും വൈവിധ്യമുണ്ടായി. ഗവൺമെൻറ് സ്കൂളുകളെ കൂടാതെ നിരവധി ഗവൺമെൻറിതര ഏജൻസികളും "സ്വകാര്യ എയ്ഡഡ് " വിദ്യാലയങ്ങൾ സ്ഥാപിച്ചു. മിഷനറിമാർ, മതസ്ഥാപനങ്ങൾ, സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങൾ, വ്യക്തികൾ, മുതലായവർ ഇത്തരം സ്കൂളുകൾ സ്ഥാപിച്ചു. പല സ്കൂളുകളും ആരംഭിച്ചത് ദാനമായി ലഭിച്ച ഭൂമികളിൽ ജനങ്ങളിൽ നിന്നു പിരിച്ചെടുത്ത പണം ഉപയോഗിച്ചായിരുന്നു. ഇവകൂടാതെ ഗവൺമെൻറ് സഹായമില്ലാത്ത "അംഗീകൃത" വിദ്യാലയങ്ങളും വളർന്നുവന്നു. 50 കളിലും 60 കളിലുമായി ഹൈസ്കൂളുകളുടെ എണ്ണത്തിൽ ഒരു കുതിച്ചു ചാട്ടം തന്നെയുണ്ടായി. എസ്.എസ്.എൽ.സി. പരീക്ഷ

എഴുതുന്നവരുടെ എണ്ണം വൻതോതിൽ വർധിച്ചു. നിരവധി പുതിയ കോളേജുകളും മലബാർ പ്രദേശം കേന്ദ്രീകരിച്ച് ഒരു പുതിയ സർവകലാശാലയും സ്ഥാപിക്കപ്പെട്ടു. എൺപതുകളോടെ പ്രൈമറി സ്കൂളുകളിലെ പ്രവേശനം സാർവത്രികമായി. കൊഴിഞ്ഞു പോക്കു കുറഞ്ഞു. പ്രീഡിഗ്രിയിലേക്കുള്ള തിരക്കു വർധിച്ചു. ഇതിൻെറ ഫലമായി ഷിഫ്റ്റ് സമ്പ്രദായം നടപ്പിൽ വരികയും പുതിയ കോളേജുകൾ സ്ഥാപിക്കപ്പെടുകയും ചെയ്തു.

5. കേരളസമൂഹത്തിൽ വമ്പിച്ച മാറ്റങ്ങൾ വന്നുകൊണ്ടിരുന്ന കാലമായിരുന്നു ഇത്. 20-ാം നൂറ്റാണ്ടിൻെറ ആദ്യഘട്ടത്തിൽ രൂപം കൊണ്ട സെക്കുലർ ജനാധിപത്യ സ്വഭാവമുള്ള പൊതു മണ്ഡലം തകർന്നുതുടങ്ങി. സമൂഹം ശിഥിലീകരിക്കപ്പെടുകയും വർഗീയ ബോധം ശക്തിപ്പെടുകയും ചെയ്തു. വിദ്യാഭ്യാസത്തിൻെറ ലക്ഷ്യത്തെക്കുറിച്ചു നിലനിന്നിരുന്ന ആശയസമവായം തകർന്നു. വ്യത്യസ്ത സമുദായങ്ങൾ സ്വന്തം സ്ഥാപനങ്ങളുടെ മേലുള്ള അവകാശങ്ങൾ ശക്തിപ്പെടുത്തുകയും സാമൂഹ്യമായി അംഗീകരിക്കപ്പെടുന്ന പൊതു മാനദണ്ഡങ്ങൾ നടപ്പിലാക്കുവാനുള്ള ഏതു നീക്കത്തെയും സംശയത്തോടെ കാണുകയും ചെയ്തു. പൊതുസ്വഭാവമുള്ള സാമൂഹ്യ സ്ഥാപനങ്ങളും 'സ്വകാര്യ'ഏജൻസികളും തമ്മിലുള്ള അന്തരം ഇല്ലാതായി. സ്വകാര്യം എന്നത് സാമുദായികത്തിൻെറ പര്യായപദമായി. ന്യൂനപക്ഷാവകാശങ്ങളും പശ്ചാത്തലത്തിൽ വ്യാഖ്യാനിക്കപ്പെട്ടു. ശിഥിലീകരിക്കപ്പെട്ട സമൂഹത്തിൽ, രാഷ്ട്രീയ പ്രതിയോഗികൾ തമ്മിൽ ഏറ്റുമുട്ടുന്നതിനുള്ള അങ്കത്തട്ടായിത്തീർന്നു വിദ്യാഭ്യാസം.

6. എഴുപതുകളോടെ, വിദ്യാഭ്യാസത്തിലേക്കുള്ള പ്രവേശനത്തിൻെറ പ്രശ്നം പരിഹരിക്കപ്പെട്ടിരുന്നു. അത് പുതിയ പ്രശ്നങ്ങൾ സൃഷ്ടിച്ചു. വിദ്യാഭ്യാസവും സാമൂഹ്യപുരോഗതിയും തമ്മിലുള്ള പൊരുത്തക്കേടായിരുന്നു ഒരു പ്രധാനപ്രശ്നം. സാർവത്രിക പ്രശ്നം ഉണ്ടായെങ്കിലും കാർഷികരംഗത്തും വ്യാവസായിക രംഗത്തുമുള്ള അധ്വാനശക്തിക്ക് വികാസമുണ്ടായില്ല. തൊഴിലില്ലായ്മ വർധിച്ചുവന്നു. ഉത്പാദന പ്രക്രിയയെ വിദ്യാഭ്യാസം എങ്ങനെ സഹായിക്കുമെന്ന പ്രശ്നവും ഉദിച്ചു. അതുപോലെ സമൂഹനീതി ഉറപ്പുവരുത്തുന്നതിനും കുട്ടികളുടെ സർഗശേഷി വർധിപ്പിക്കുന്നതിനുമുള്ള വിദ്യാഭ്യാസത്തിൻെറ കഴിവും പ്രശ്നമേഖലയായി. വിദ്യാഭ്യാസരംഗത്ത് നേട്ടങ്ങൾ കൊയ്യുന്ന സ്ത്രീകൾക്ക് സമൂഹത്തിൽ പൂർണവ്യക്തിത്വം കൈവരാതിരിക്കുന്നതും മറ്റൊരു പ്രധാന പ്രശ്നമായി.

7. ഇവയെക്കുറിച്ചൊന്നും അർഥപൂർണമായ ചർച്ചയുണ്ടായില്ല. രാഷ്ട്രീയശൈഥില്യമായിരുന്നു ഒരു പ്രധാന കാരണം.

വിദ്യാഭ്യാസത്തിൻെറ അളവുപരമായ വികാസമാണ്-കൂടുതൽ സ്കൂളുകൾ, കോളേജുകൾ, അധ്യാപകർ മുതലായവ - പ്രശ്നങ്ങൾക്കു പരിഹാരമെന്ന വിശ്വാസത്തിൽ നിന്ന് അണുവിടപോലും മാറാൻ അക്കാദമിക് സമുദായം തയ്യാറായിരുന്നില്ല. അളവുപരമായ വർധന, തൊഴിൽ സൗകര്യങ്ങളുടെ വർധനയ്ക്ക് കളമൊരുക്കുമെന്ന വിശ്വാസവും നിലനിന്നിരുന്നു. ജാതി, മതം, ലിംഗപദവി മുതലായ പരിഗണനകളെ ബാധിക്കുമെന്നും അധ്യാപക നിയമനം, വിദ്യാർഥികളുടെ പ്രവേശനം, സ്വകാര്യ സ്ഥാപനങ്ങൾ മുതലായ 'സ്ഫോടനാത്മക' വിഷയങ്ങൾ ഉൾപ്പെടുമെന്നുമുള്ള ഭയം മൂലം വിദ്യാഭ്യാസത്തിൻെറ പുനഃസംഘാടനത്തെക്കുറിച്ചുള്ള എല്ലാ ചർച്ചകളും ഒഴിവാക്കപ്പെട്ടു. ഇതിനോടൊപ്പം കേരളത്തിലെ വിദ്യാഭ്യാസ പദ്ധതിയിലുണ്ടായ മാറ്റം അഖിലേന്ത്യാ തലത്തിലുള്ള പുതിയ നീക്കങ്ങളുടെ യാന്ത്രികമായ പുനരാവിഷ്കാരം മാത്രമായിരുന്നു. എൻ.സി.ഇ.ആർ.ടി. യുടെ പാഠ്യപദ്ധതി, അധ്യാപക പരിശീലനം, മൂല്യനിർണയം മുതലായവ കേരളത്തിൽ നടപ്പാക്കപ്പെട്ടത് ഉദാഹരണമാണ്. പ്രാദേശിക ആവശ്യങ്ങൾക്കനുസരിച്ചും സാർവത്രിക പ്രവേശനത്തിൻെറ പശ്ചാത്തലത്തിലും പാഠ്യപദ്ധതിയുടെ പുനഃക്രമീകരണം നടത്താൻ ഒരു ശ്രമവുമുണ്ടായില്ല.

8. ഇതിൻെറ ഫലമായി ബോധന രൂപങ്ങളിലെ മുരടിപ്പും ഗുണനിലവാരത്തിൻെറ തകർച്ചയും അനുഭവപ്പെട്ടു. അഖിലേന്ത്യാ മത്സരപരീക്ഷകളിൽ കേരളീയരുടെ മോശപ്പെട്ട പ്രകടനത്തിൻെറ രൂപത്തിലായിരുന്നു ഈ പ്രശ്നം പുറത്തുവന്നത്. പ്രൈമറി സ്കൂൾ തലത്തിലെ പഠനനേട്ടങ്ങളിൽ കേരളത്തിലെ സ്കൂൾ കുട്ടികൾ പുറകിലാണെന്ന് ഒരു എൻ.സി.ഇ.ആർ.ടി. പഠനം വിലയിരുത്തി. 'നിലവാരം' മോശമാണെന്ന വാദം ഉന്നയിച്ച് ഒരു വിഭാഗം മധ്യവർഗരക്ഷിതാക്കൾ അംഗീകൃത അൺഎയ്ഡഡ് വിദ്യാലയങ്ങൾ തേടിപ്പോയി. വിദ്യാഭ്യാസരംഗത്തെ കച്ചവടതാത്പര്യങ്ങളും ശക്തിപ്പെട്ടു. സ്വകാര്യ ട്യൂഷൻ സമ്പ്രദായവും വ്യാപിച്ചു. വിദ്യാഭ്യാസം പൊതുവിൽ പ്രൊഫഷണൽ കോളേജുകളിലേക്കും പദവി ചിഹ്നങ്ങളായ തൊഴിലുകളിലേക്കുമുള്ള മത്സരപ്പന്തയമായി കണക്കാക്കപ്പെട്ടു. പൊതു വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഈ പന്തയപരിശീലനത്തിന് പറ്റാത്തതായി കരുതപ്പെട്ടു.

9. വിദ്യാഭ്യാസത്തിൻെറ മാനേജുമെൻറും ധനസമാഹരണവും സംബന്ധിച്ച പ്രശ്നങ്ങളും ഉയർത്തപ്പെട്ടു. സർവകലാശാലകളിലെ തെരഞ്ഞെടുക്കപ്പെട്ട ഭരണസമിതികളെ സംബന്ധിച്ച പ്രശ്നം ഉദാഹരണമാണ്. ഇതിൻെറ ചർച്ചകൾ പ്രധാനമായും രൂപത്തെയും ഉള്ളടക്കത്തെയും സംബന്ധിച്ചായിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ ആന്തരിക ജനാധിപത്യം വളർത്തുന്നതിനേയും സാമൂഹ്യ ആവശ്യങ്ങളും താത്പര്യങ്ങളുമായി അവയെ ബന്ധിപ്പിക്കുന്നതിനേയും സംബന്ധിച്ച ചർച്ച ഉണ്ടായില്ല.

10. ഇവയുടെ ഫലമായി വിദ്യാഭ്യാസത്തിന്റെ വളർച്ചയുടെ ആദ്യഘട്ടത്തിലുണ്ടായിരുന്ന ആത്മവിശ്വാസം ഇന്നു തകർന്നിരിക്കുന്നു. ആദ്യകാലത്ത് വിദ്യാഭ്യാസസ്ഥാപനങ്ങളിൽ, പ്രത്യേകിച്ച് അധ്യാപകരിൽ പൂർണമായി വിശ്വാസം അർപ്പിക്കാൻ ജനങ്ങൾ സന്നദ്ധരായിരുന്നു. എന്നാൽ ഇന്ന് വർഗീയ–കച്ചവട ശക്തികളുടെ സ്വാധീനത്തിലും രാഷ്ട്രീയ സാമൂഹ്യ വിഭാഗങ്ങളോടുള്ള വിധേയത്വത്തിലും പെട്ടുകിടക്കുന്ന അക്കാദമിക് സമുദായത്തെ മുഖവിലക്കെടുക്കാൻ ജനങ്ങൾ തയ്യാറല്ല. നിലവിലുള്ള കരിക്കുലത്തിന് എല്ലാ ജനവിഭാഗങ്ങളുടെയും വൈജ്ഞാനികതലവും പ്രായോഗികമായ കഴിവുകളും വർധിപ്പിക്കാൻ കഴിയുമെന്ന ഉത്തമവിശ്വാസവും ഇന്നില്ല. അധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ മക്കൾ ഇന്ന് അക്കാദമിക് പരിശീലനം നേടുന്നുണ്ടെങ്കിലും അവരുടെ ജീവിതമാർഗം ഒരു ചോദ്യചിഹ്നമായവശേഷിക്കുന്നു. കർഷകരുടെയും കർഷക ത്തൊഴിലാളികളുടെയും, കൈത്തൊഴിൽകാരുടെയും മക്കൾ ഇന്ന് അവരുടെ തൊഴിൽ മേഖലകളിൽ നിന്നുപോലും അകറ്റപ്പെടുന്നു. എല്ലാവർക്കും ലഭ്യമാകുന്നത് മെഡിസിൻ, എഞ്ചിനീയറിംഗ്, ബിസിനസ്സ് മാനേജുമെന്റ്, അധ്യാപനം, നേഴ്സിങ്ങ്, ലാബ് ടെക്നീഷ്യൻ മുതലായ ചില തുറകൾ മാത്രമാണ്. ധനികവർഗവും ഇടത്തരക്കാരും ഇത്തരം തൊഴിലുകൾ കൈവശപ്പെടുത്തുമ്പോൾ ദരിദ്രവിഭാഗങ്ങൾ എങ്ങുമെത്താതെ പുറംതള്ളപ്പെടുന്നു.

11. സ്കൂളുകളിൽ ശാരീരികമായ കൊഴിഞ്ഞുപോക്ക് ഇല്ലായിരിക്കാം. മാനസികമായ കൊഴിഞ്ഞുപോക്ക് വളരെയധികമാണ്. 9–ാം ക്ലാസുവരെ എത്തുന്ന വിദ്യാർഥി പത്തിലെത്തുമ്പോഴും പത്തിനു ശേഷവും പുറംതള്ളപ്പെടുന്നു. അവർ സമൂഹത്തിലെ ഒരു വ്യക്തിക്ക് ആവശ്യമായ അടിസ്ഥാന വിജ്ഞാനമോ കഴിവുകളോ ഇല്ലാതെയാണ് പുറത്താകുന്നത്. പ്രീഡിഗ്രിതലം കഴിയുന്നതോടെ പ്രവേശനം നേടുന്നവരിൽ മൂന്നിൽ രണ്ടുഭാഗമെങ്കിലും ഇത്തരത്തിൽ പുറത്താകുന്നുണ്ട്. നമ്മുടെ വിദ്യാഭ്യാസ ചർച്ചകൾ മുഴുവൻ അധീശത്വം പുലർത്തുന്ന മധ്യവർഗങ്ങളുടെ ആശങ്കകളും ആവശ്യങ്ങളും കൊണ്ട് മുഖരിതമാകുമ്പോൾ, പുറംതള്ളപ്പെട്ട ഭൂരിപക്ഷത്തെക്കുറിച്ച് ആരും ഗൗനിക്കാറില്ല. അവരെ കണക്കിലെടുക്കാത്ത വിദ്യാഭ്യാസ പരിഷ്കാരമോ സാമൂഹ്യ പുരോഗതിയോ സാധ്യമാകുകയില്ല.

12. മേൽ സൂചിപ്പിച്ച പൊതു പശ്ചാത്തലത്തിലാണ് ശാസ്ത്രസാഹിത്യപരിഷത്ത് കേരളത്തിലെ വിദ്യാഭ്യാസത്തെക്കുറിച്ച് പഠിക്കാൻ ഒരു കമ്മീഷനെ നിയമിക്കാൻ തീരുമാനിച്ചത്. കമ്മീഷൻ നൽകപ്പെട്ട 'ടേംസ് ഓഫ് റഫറൻസ്' താഴെ ചേർക്കുന്നു.

a. കേരളത്തിൽ എല്ലാ തലങ്ങളിലും, ഗവൺമെന്റ് സ്വകാര്യ

മേഖലകളിലും നിലവിലുള്ള വിദ്യാഭ്യാസ സമ്പ്രദായത്തെക്കുറിച്ച് സമഗ്രമായ അവലോകനം നടത്തുക. സാമൂഹ്യമായ ആവശ്യങ്ങളും മുൻഗണനകളുമനുസരിച്ച് അതിനെ പുനഃസംവിധാനം ചെയ്യുന്നതിന് സഹായകമായിരിക്കണം ഈ അവലോകനം.

b. സമത്വാധിഷ്ഠിതവും, നീതിയുക്തവും സ്ഥായിയുമായ ഒരു സമൂഹക്രമത്തിൻെറ വളർച്ചയ്ക്ക് വിദ്യാഭ്യാസത്തിൽ സാമൂഹ്യവും സാംസ്കാരികവുമായ മൂല്യങ്ങൾ ഉൾപ്പെടുത്തുന്നതിനുള്ള വഴികൾ നിർദ്ദേശിക്കുക.

c. വിദ്യാഭ്യാസത്തിൽ സാമൂഹ്യനീതിയുടെയും ധൈഷണികതയുടെയും ലക്ഷ്യങ്ങൾ നേടിയെടുക്കാൻ സഹായിക്കുന്ന ഘടകങ്ങൾ തിരിച്ചറിയുകയും അവയെ ശക്തിപ്പെടുത്തുന്നതിനുള്ള രീതികൾ നിർദേശിക്കുകയും ചെയ്യുക.

d. വിദ്യാഭ്യാസത്തിൻെറ ഓരോഘട്ടത്തിൻെറയും പൊതുലക്ഷ്യങ്ങൾ നിർവചിക്കുകയും വ്യത്യസ്തഘട്ടങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ പരിശോധിക്കുകയും ചെയ്യുക.

e. നിലവിലുള്ള കരിക്കുലം, ബോധനമാധ്യമം, മൂല്യനിർണയം എന്നിവ പരിശോധിക്കുകയും ആവശ്യമായ സ്ഥലങ്ങളിൽ മാറ്റങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുക.

f. അധ്യാപകനിയമനം, പരിശീലനം, ബോധനരൂപങ്ങൾ എന്നിവയ്ക്ക് നിലവിലുള്ള രീതികൾ പരിശോധിക്കുകയും വേണ്ട മാറ്റങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുക.

g. വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ മാനേജ്മെൻറ് സമ്പ്രദായം വിലയിരുത്തുകയും ഭരണകൂടത്തിൻെറയും തദ്ദേശസ്ഥാപനങ്ങളുടെയും പങ്ക് നിർണയിക്കുകയും ചെയ്യുക.

h. കേരളത്തിലെ വിദ്യാഭ്യാസത്തിൻെറ ധനസമാഹരണ രീതികളുടെ പ്രശ്നങ്ങൾ പരിശോധിക്കുകയും സർക്കാർ-സ്വകാര്യ ഏജൻസികൾക്ക് വിഭാവനം ചെയ്യപ്പെടുന്ന പങ്ക് നിർണയിക്കുകയും ചെയ്യുക.

i. വിദ്യാഭ്യാസ പ്രക്രിയയിൽ ജനപങ്കാളിത്തം ഉറപ്പുവരുത്തുന്നതിനും അധ്യാപകർ, വിദ്യാർഥികൾ, രക്ഷിതാക്കൾ എന്നിവരുടെ പ്രവർത്തനം ശക്തിപ്പെടുത്തുന്നതിനുമുള്ള നിർദേശങ്ങൾ നൽകുക.

j. അധഃസ്ഥിത വിഭാഗങ്ങളും, സ്ത്രീകളും, വിദ്യാഭ്യാസ രംഗത്ത് അനുഭവിക്കുന്ന പ്രശ്നങ്ങൾ തിരിച്ചറിയുകയും അവ പരിഹരിക്കുന്നതിനുള്ള നിർദേശങ്ങൾ നൽകുകയും ചെയ്യുക.

## രണ്ട്

# വിദ്യാഭ്യാസ പരിപ്രേക്ഷ്യം

1. കമ്മീഷൻെറ പ്രധാന താത്പര്യം നിലവിലുള്ള ജാതി, മതം, വർഗം, ലിംഗപദവി മുതലായവയുടെ അടിസ്ഥാനത്തിലുള്ള മുൻവിധികളെയും വിവേചനങ്ങളെയും മറികടക്കുന്ന ജനകീയ വിദ്യാഭ്യാസത്തിലേക്ക് നീങ്ങുകയാണ്.

2. കൊളോണിയൽ കാലഘട്ടത്തിൽ രൂപം കൊണ്ടതും ഇന്നും തുടരുന്നതുമായ വിദ്യാഭ്യാസം, പൊതുവിൽ ഒരു ചെറു ന്യൂനപക്ഷത്തിൻെറ വളർച്ചയിൽ മാത്രം ഊന്നുന്നതും വിവേചനപരവുമാണ്. അത് സമൂഹത്തിലെ വരേണ്യവർഗത്തിൽ മാത്രം കേന്ദ്രീകരിച്ചു. പ്രാദേശിക സംസ്കാരത്തിൽ നിന്ന് അന്യവത്കരിക്കപ്പെട്ടു. ദേശഭരണാധികാരികൾക്കും, സാമാന്യ ജനങ്ങൾക്കും നടുവിൽ ഇടനിലക്കാരുടെ വർഗം സൃഷ്ടിക്കുകയായിരുന്നു അതിൻെറ പ്രധാന ലക്ഷ്യം. നമ്മുടെ നാട്ടിൽ നിന്ന് അന്യമായ സാംസ്കാരികവും ജ്ഞാനപരവുമായ പാരമ്പര്യത്തിലായിരുന്നു ഈ വിദ്യാഭ്യാസത്തിൻെറ ഉള്ളടക്കം രൂപം കൊണ്ടത്. അതിൻെറ ഭരണസംവിധാനം ഉദ്യോഗസ്ഥ മേധാവിത്വപരവും ജനാധിപത്യവിരുദ്ധവുമായിരുന്നു. സ്വാതന്ത്ര്യത്തിനു ശേഷം ചില മാറ്റങ്ങൾ ഉണ്ടാക്കാൻ ശ്രമം നടന്നു. എങ്കിലും വളരെ ഉപരിപ്ലവങ്ങളായ മാറ്റങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇന്ത്യയിൽ മൊത്തത്തിൽ കൊളോണിയൽ വിദ്യാഭ്യാസ സമ്പ്രദായമാണ് തുടരുന്നത്. കേരളവും ഇതിനപവാദമല്ല.

3. ജനകീയവിദ്യാഭ്യാസത്തിൻെറ മുന്നുപാധികൾ സാർവത്രികതയും സാംസ്കാരികമായ വേരോട്ടവുമാണ്. സാർവത്രികത എന്നാൽ വിദ്യാഭ്യാസലഭ്യത മാത്രമല്ല വിജ്ഞാനത്തിൻെറ ഉള്ളടക്കവും ബോധനരൂപങ്ങളും പ്രധാനമാണ്. ഉദാഹരണത്തിന്, ഇപ്പോൾ നടക്കുന്ന വിനിമയവിപ്ലവം വിജ്ഞാനസമ്പാദനപ്രക്രിയ 'തുറന്നിടാനുള്ള' സാധ്യതയുള്ളതും സാർവത്രിക വിദ്യാഭ്യാസത്തിന് സൗകര്യമേകുന്നതുമാണ്. പക്ഷേ ആവശ്യമുള്ള സൗകര്യങ്ങൾ ലഭ്യമല്ലെങ്കിൽ, അത് ഏതാനും ചിലരുടെ കൈകളിൽ മാത്രം ഒതുങ്ങുകയും നിലവിലുള്ള ഭിന്നതകളെ വർധിപ്പിക്കുകയും ചെയ്യും. ബൗദ്ധികവും സാംസ്കാരികവുമായ കൊളോണിയലിസത്തിനു വരെ വിനിമയ വിപ്ലവം ഉപയോഗിക്കപ്പെടും.

4. ജനകീയവിദ്യാഭ്യാസത്തിൻെറ വളർച്ച പഠനപ്രക്രിയയും സാംസ്കാരിക അനുഭവങ്ങളും തമ്മിലുള്ള ബന്ധത്തെ ആശ്രയിച്ചിരിക്കുന്നു. കൊളോണിയൽ കാലഘട്ടത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസം അന്യമായ സാംസ്കാരിക അനുഭവത്തെ

ആശ്രയിച്ചിരിക്കുന്നു. അതിനു ജനജീവിതവുമായി ബന്ധമുണ്ടായിരുന്നില്ല. ഇന്നും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ധാരാളം ആവശ്യക്കാരുണ്ട്. കേരളത്തിൽ അവരുടെ എണ്ണം വർധിച്ചു വരികയാണ്. പക്ഷേ, പ്രശ്നം മാധ്യമത്തിൻെറ മാത്രമല്ല, നമ്മുടെ സമൂഹത്തിൻെറ സാംസ്കാരികവും ബൗദ്ധികവുമായ പാരമ്പര്യത്തെ ആധാരമാക്കി, അതേസമയം പുറംലോകത്തുണ്ടാകുന്ന മാറ്റങ്ങളുമായുള്ള ബന്ധം നിലനിർത്തിക്കൊണ്ടുള്ള പഠനപ്രക്രിയ രൂപപ്പെടുത്തുകയാണ്.

5. വിദ്യാഭ്യാസത്തെ ജീവിതപ്രവർത്തനങ്ങളുമായി, പ്രത്യേകിച്ച് ഉത്പാദനപ്രവർത്തനങ്ങളുമായി ബന്ധപ്പെടുത്തുന്നതും പ്രധാനമാണ്. ഉത്പാദനപ്രക്രിയയുമായി ബന്ധപ്പെടാത്ത വിദ്യാഭ്യാസം മാനസികവും കായികവുമായ പ്രക്രിയകളെ വേർതിരിക്കുന്നു. അതിൽ കായിക പ്രക്രിയകൾ ഹീനമായി കണക്കാക്കപ്പെടുന്നു. കേരളത്തിൽ ഈ പ്രവണത മധ്യവർഗ തൊഴിലുകളോടുള്ള അഭിനിവേശത്തിലും കായിക തൊഴിലുകളോടുള്ള അവജ്ഞയിലും പ്രകടമാണ്. കായികവും മാനസികവും തമ്മിൽ ഉദ്ഗ്രഥിപ്പിക്കുന്നത് സാമൂഹ്യമായി പ്രതികരിക്കാൻ കഴിയുന്ന വിദ്യാഭ്യാസത്തിന് അത്യാവശ്യമാണ്. അതിനാൽ കായികാധ്വാനം ഔപചാരിക വിദ്യാഭ്യാസത്തിൻെറ ഭാഗമാക്കണം.

6. ഇത്തരത്തിലുള്ള ഉദ്ഗ്രഥനം സാധിക്കുന്നതിന് ബോധന രൂപങ്ങളിൽ വിപ്ലവം ആവശ്യമാണ്. അടുത്തകാലത്തുണ്ടായ വൈജ്ഞാനിക വികാസം വിജ്ഞാനത്തെ, ശാസ്ത്രം, മാനസിക വിഷയങ്ങൾ, കലകൾ, മുതലായവയിലായി ശിഥിലീകരിക്കുന്നതിനാണ് സഹായിച്ചത്. ഉയർന്ന വൈജ്ഞാനിക തലങ്ങളിൽ ഇത്തരം സ്പെഷലൈസേഷൻ ആവശ്യമായിരിക്കാം. പക്ഷേ, സമൂഹയാഥാർഥ്യങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് കുട്ടികൾക്ക് സമഗ്രവും ഉദ്ഗ്രഥിതവുമായ ബോധനം നൽകണം. ഉയർന്ന തലങ്ങളിലും അന്തർവിഷയാത്മകവുമായ ചർച്ചകൾക്ക് പ്രാമുഖ്യം നൽകണം. ഇതിന് ബോധനരൂപങ്ങളിൽ മാറ്റം വരണം. അധ്യാപകരും വിദ്യാർഥികളും സർഗാത്മകമായി ഇടപെടുന്ന മേഖലകളായി ക്ലാസ് മുറികൾ മാറണം. ബോധനത്തിൽ നിന്ന് പഠനത്തിലേക്കുള്ള മാറ്റമാണിത്.

7. ഇത് അക്കാദമിക് സമുദായത്തിന് ലഭ്യമായ ജനാധിപത്യ രൂപങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. ജനാധിപത്യവത്ക്കരണം എന്നാൽ, ഭരണസമിതികളിലെ പ്രാതിനിധ്യം മാത്രമല്ല അധ്യാപകരുടെയും വിദ്യാർഥികളുടെയും സർഗാത്മകമായ പ്രവർത്തനങ്ങൾക്കുള്ള സ്വാതന്ത്ര്യം കൂടിയായിരിക്കണം.

8. വിദ്യാഭ്യാസം ഒരു വ്യക്തിയുടെ സാമൂഹ്യവത്ക്കരണ പ്രക്രിയ കൂടിയാണ്. സമൂഹവും പ്രകൃതിയുമായുള്ള മനുഷ്യരുടെ ബന്ധം

നിർണയിക്കുകയും അവയുമായി സർഗാത്മകമായ പ്രതിപ്രവർത്തനങ്ങളിൽ ഏർപ്പെടാൻ സഹായിക്കുകയും ചെയ്യുന്നത് വിദ്യാഭ്യാസമാണ്. ഇതിനാവശ്യമായ ധാർമിക മൂല്യങ്ങളും ഭാവുകത്വരൂപങ്ങളും പ്രദാനം ചെയ്യുന്നതിന് വിദ്യാഭ്യാസത്തിന് കഴിയണം. സമത്വം, നീതി, മതനിരപേക്ഷത, പരിസ്ഥിതി ബോധം മുതലായവ ഇതിൻെറ ഭാഗമാണ്.

9. സാമൂഹ്യനീതിയും ധൈഷണികതയും ജനകീയ വിദ്യാഭ്യാസത്തിൻെറ രണ്ട് സ്വഭാവവിശേഷങ്ങളാണ്. സമൂഹനീതി ഉറപ്പുവരുത്താവുന്നത് അയൽപക്ക സ്കൂളുകളിലാണ്, അവിടെ വർഗം, ജാതി, സാമ്പത്തിക പദവി മുതലായ വ്യത്യാസങ്ങളില്ലാതെയാണ് വിദ്യാർഥികൾ പ്രവേശനം നേടുന്നത്. അവിടെ വിദ്യാർഥികളുടെ തലത്തിൽ പഠനം നടത്തുകയും താത്പര്യമുള്ള മേഖലകൾ തെരഞ്ഞെടുക്കുവാനുള്ള സൗകര്യം നേടുകയും ചെയ്യുന്നു. ആവശ്യമായ യോഗ്യതയുള്ളവരും കുട്ടികളെ മനസിലാക്കാൻ കഴിയുന്നവരുമായ അധ്യാപകർ അവരെ ഓരോ ഘട്ടത്തിൽ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. ഈ വിധത്തിൽ എല്ലാ വിദ്യാർഥികളും ഹയർ സെക്കണ്ടറിതലം പൂർത്തിയാക്കുന്ന സാധ്യതകൾ വളർത്തിക്കൊണ്ടുവരുന്നു.

10. ധൈഷണികത എന്നാൽ മത്സരപരീക്ഷകൾ പാസാകുന്നതിൽ പ്രദർശിപ്പിക്കുന്ന മിടുക്കല്ല, കുട്ടികളെല്ലാം ഒരുപോലെയുള്ളവരല്ല. അവരുടെ താത്പര്യങ്ങളിലും കഴിവുകളിലും വൈവിധ്യമുണ്ട്. വിദ്യാഭ്യാസത്തിലെ ധൈഷണികത ഓരോ വിദ്യാർഥിയുടെയും ഏറ്റവും മികച്ച കഴിവുകൾ പുറത്തു കൊണ്ടുവരാനും ചലനാത്മകമായ സാമൂഹ്യക്രമത്തെ അർഥപൂർണമായി പഠിക്കാൻ തയ്യാറാക്കുന്നതിനുമുള്ള പ്രവർത്തനമാണ്. ഇത് ഔപചാരിക വിദ്യാഭ്യാസം കഴിഞ്ഞതിനു ശേഷവും നിലനിർത്താൻ ഒരു വിദ്യാർഥിക്ക് കഴിയണം.

11. ഇത്തരത്തിലുള്ള ജനകീയ വിദ്യാഭ്യാസത്തിൻെറ സൃഷ്ടി സാമ്പത്തികവും സാംസ്കാരികവും ഭൗതികവുമായുള്ള കഴിവുകൾ സാക്ഷാത്കരിക്കാൻ കഴിവുള്ള ഒരു മാനവിക സമൂഹം സൃഷ്ടിക്കുന്നതിനുള്ള വിശാലമായ ശ്രമത്തിൻെറ പ്രധാന ഘടകമാണ്.

മൂന്ന്

# സ്കൂൾ വിദ്യാഭ്യാസത്തിൻെറ ഘടനയും ഉള്ളടക്കവും

1. സ്കൂൾ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഏതു ചർച്ചയും ചില പൊതുസ്വഭാവവിശേഷങ്ങളിൽ നിന്ന് ആരംഭിക്കണം. സംസ്ഥാനത്തിൽ പ്രൈമറിതലത്തിലെ സ്കൂൾ വിദ്യാർഥികളുടെ എണ്ണം കുറഞ്ഞുകൊണ്ടിരിക്കുകയാണ്. ഇതിനെ സംബന്ധിച്ചുള്ള പഠനങ്ങൾ സൂചിപ്പിക്കുന്നത് ഈ പ്രവണത സമീപ ഭാവിയിലും തുടരുമെന്നാണ്. പ്രവേശനത്തിലെ കുറവ് ജനസംഖ്യാവർധനയുടെ നിരക്കുകളിൽ വരുന്ന കുറവുമായി ബന്ധപ്പെട്ടതാണ്. അതായത്, സ്കൂളിൽ ഇനിയും പ്രവേശനം തേടാത്ത ചില വിഭാഗങ്ങൾ (ആദിവാസികൾ, തീരദേശവാസികൾ) ഒഴികെ മറ്റുള്ളവരുടെ കാര്യത്തിൽ സ്കൂളുകളുടെ എണ്ണം കൂട്ടാനല്ല ഗവൺമെൻറ് ശ്രമിക്കേണ്ടത്, ഇപ്പോഴുള്ളവയെ നിലനിർത്തുകയും അവയുടെ പ്രവർത്തനം മെച്ചപ്പെടുത്തുകയും ചെയ്യുന്നതിലാണ് ഊന്നൽ നൽകേണ്ടത്. അധ്യാപക-വിദ്യാർഥി അനുപാതത്തിലെ മാറ്റം, സ്കൂളുകളുടെ പുനഃസംഘാടനം, അധ്യാപക പരിശീലനം മുതലായവയിൽ ഊന്നിക്കൊണ്ടുള്ള ഒരു പൊതുപരിപാടി ആവശ്യമാണ്.

2. സ്കൂൾ കരിക്കുലത്തിൻെറ പൊതുസമീപനത്തെക്കുറിച്ചും ധാരണ ആവശ്യമാണ്. ഇന്നത്തെ സാമൂഹ്യ-രാഷ്ട്രീയ സാഹചര്യങ്ങളിൽ വിദ്യാഭ്യാസം നടത്തുന്നതിനുള്ള മാർഗരീതിയായിരിക്കണം കരിക്കുലം. വിദ്യാർഥികളുടെ സമഗ്രമായ വളർച്ച, ലോകവിജ്ഞാനവും ലോകവുമായി ബന്ധപ്പെടുന്നതിനുള്ള മാർഗങ്ങൾ, വിജ്ഞാനത്തിൻെറ നൈപുണികളുടെയും വളർച്ച, സർഗാത്മകതയുടെ വികാസം മുതലായവ കരിക്കുലത്തിൻെ അടിത്തറയാണ്. സാംസ്കാരിക പൈതൃകത്തെയും സാമൂഹ്യ ഉത്തരവാദിത്തങ്ങളെയും കുറിച്ച് ജ്ഞാനം നൽകാൻ അതിനു കഴിയണം. ദേശീയ കരിക്കുലത്തെ അത് ആധാരമാക്കണമെങ്കിലും ദേശീയ കാഴ്ചപ്പാടിൻെറ യാന്ത്രികമായ ഉപയോഗം ആവശ്യമില്ല. കേരളത്തിൻെറ യാഥാർഥ്യത്തെയും സംസ്ഥാനത്തെ ജനങ്ങളുടെ താത്പര്യങ്ങളെയും പ്രതിഫലിപ്പിക്കുന്നതിനാകണം കരിക്കുലം ശ്രദ്ധിക്കേണ്ടത്.

3. ഇതുവരെ സ്കൂൾ വിദ്യാഭ്യാസം എന്നാൽ പത്തുവർഷത്തെ

വിദ്യാഭ്യാസമായിരുന്നു. ഇനിമുതൽ രണ്ടു വർഷത്തെ ഹയർ സെക്കണ്ടറിയും രണ്ടു വർഷത്തെ പ്രീസ്കൂളും ഉൾപ്പെടുത്തണം. പ്രീസ്കൂളും 12 വർഷത്തെ സ്കൂളും സംബന്ധിച്ച കരിക്കുലം രൂപം കൊള്ളണം.

പ്രീസ്കൂൾ തലം.

4. നിലവിലുള്ള പഠനങ്ങളും അനുഭവവും സൂചിപ്പിക്കുന്നത് 6–7 വയസിലാണ് കുട്ടികൾ ഔപചാരിക വിദ്യാഭ്യാസത്തിന് മാനസികമായി തയ്യാറാകുന്നത് എന്നാണ്. അതേസമയം ചുറ്റുപാടുകളെക്കുറിച്ചന്വേഷിക്കുന്നതിനുള്ള താത്പര്യം കുട്ടികൾ അതിനു വളരെമുൻപു തന്നെ ആരംഭിക്കുന്നു. കുട്ടികളുടെ ഇന്ദ്രിയപരവും കായികവുമായ വളർച്ചക്കും ആശയങ്ങളുടെ വികാസത്തിനുമുള്ള സൗകര്യങ്ങളൊരുക്കുകയാവണം പ്രീസ്കൂൾ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം. ഇത് ഏറ്റവും ഫലപ്രദമാകുന്നത് 4 മുതൽ 6വരെ വയസുകളിലാണ്. ഈ കാലഘട്ടത്തിലാണ് കുട്ടികളുടെ കായികവും വൈകാരികവും സാമൂഹ്യവും ധൈഷണികവും ഭാഷാപരവുമായ വളർച്ച ഉറപ്പുവരുത്താവുന്നത്.

5. പ്രീസ്കൂൾ വിദ്യാഭ്യാസം പൂർണമായും മാതൃഭാഷയിലായിരിക്കണം. കഥകൾ, പാട്ടുകൾ, നാടകങ്ങൾ മുതലായവയിലൂടെ സംസാരഭാഷയുടെ ഉപയോഗത്തിനായിരിക്കണം ഊന്നൽ. ഔപചാരിക ഭാഷാപഠനം വേണ്ട. എഴുത്തും വായനയും പഠിപ്പിക്കരുത്. ഈതലത്തിൽ കളികൾക്ക് വളരെയധികം, പ്രാധാന്യമുണ്ട്. കളികളിലൂടെയാണ് കായികമായ വികാസം കുട്ടിയുടെ വ്യക്തിത്വം, ആശയപരമായ വികാസം, എന്നിവയുണ്ടാകുന്നത്, സമൂഹജീവിയായി തീരുന്നതും. പ്രകൃതി പഠനത്തിനുള്ള സൗകര്യങ്ങളും പ്രകൃതിയിൽ നിന്നു തന്നെ ലഭ്യമായ വസ്തുക്കളും സ്കൂളുകളിൽ ഉണ്ടാകണം. പ്രകൃതി യാത്രകൾ ആവശ്യമാണ്.

6. ഈ തലത്തിൽ ഔപചാരികമായ സിലബസിനേക്കാൾ പ്രധാനം കുട്ടികൾക്കു നൽകുന്ന സൗകര്യങ്ങളും പരിശീലനം ലഭിച്ച അധ്യാപികമാരുമാണ്. ഓരോ പ്രീസ്കൂളിനും സാഹചര്യങ്ങളനുസരിച്ചുള്ള ചട്ടക്കൂടുകളുണ്ടാക്കാൻ (ഔപചാരികമായ എഴുത്തും വായനയും ഒഴികെ) സ്വാതന്ത്ര്യം നൽകണം. പ്രീസ്കൂൾ വിദ്യാഭ്യാസം അധ്യാപകരും രക്ഷിതാക്കളും തമ്മിലുള്ള സഹകരണത്തിൻെറ അടിസ്ഥാനത്തിൽ നടക്കണം. അധ്യാപകർക്ക് ശിശുമനഃശാസ്ത്രം, ആരോഗ്യം, പോഷകാഹാരം മുതലായവയിൽ പരിശീലനമുണ്ടായിരിക്കണം. ഔപചാരിക മൂല്യനിർണയത്തിനു പകരം കുട്ടികളുടെ പ്രവർത്തനങ്ങളെ നിരീക്ഷിച്ച് പരോക്ഷമായി വിലയിരുത്തുന്ന സമ്പ്രദായം വളർന്നു വരണം.

7. നല്ലൊരു പ്രീസ്കൂൾ അയൽപക്കസ്കൂളായിരിക്കും. അയൽപക്കസ്കൂളുകൾ ജാതി, വർഗം, ലിംഗപദവി മുതലായവ അനുസരിച്ചുള്ള ഭിന്നതകളില്ലാതാക്കുകയും എല്ലാ കുട്ടികൾക്കും സൗജന്യവിദ്യാഭ്യാസം നൽകുകയും ചെയ്യും. 250 വീടുകളുള്ള ഒരയൽപക്കത്തിന് ഒരു സ്കൂളിനെ പൂർണമായും നിലനിർത്താൻ കഴിയും. ഇത്തരം സ്കൂളുകൾ പഞ്ചായത്തുകളുടെ കീഴിൽ വരണം. നിലവിലുള്ള അങ്കണവാടികൾ, ബാലവാടികൾ, സ്വതന്ത്ര പ്രീസ്കൂളുകൾ, നഴ്സറികൾ മുതലായവ ഒരൊറ്റ പ്രീസ്കൂൾ സംവിധാനത്തിൻെറ കീഴിൽ വരണം. ഗവൺമെൻറ് ഇത്തരം സ്കൂളുകളുടെ നിയമപരമായ ചട്ടക്കൂടു നൽകുകയും അധ്യാപകരുടെ പരിശീലനം സംഘടിപ്പിക്കുകയും വേണം. പഞ്ചായത്തുകളോട് ഈ സ്കൂളുകൾ അഫിലിയേറ്റു ചെയ്യുന്ന കാര്യവുമാലോചിക്കാം. ഡയറ്റുകളുടെ സഹായത്തോടെ സ്കൂളുകളിലെ വിദ്യാഭ്യാസ പദ്ധതി ആവിഷ്കരിക്കണം. 4–6 വയസുകാരായ എല്ലാ കുട്ടികളേയും അടുത്ത പത്തുവർഷത്തിനകം പുതിയ സംവിധാനത്തിൻെറ കീഴിൽ കൊണ്ടുവരണം.

ലോവർപ്രൈമറി തലം

8. പ്രൈമറിസ്കൂളുകളിലെ പ്രവേശനം ഏതാണ്ട് സമ്പൂർണമാണെങ്കിലും ചില പ്രദേശങ്ങളിൽ പ്രത്യേകിച്ച് ആദിവാസി മേഖലകളിൽ പ്രവേശനം ഇപ്പോഴും പൂർണമല്ല. ലഭ്യമായ പഠനങ്ങൾ കാണിക്കുന്നത് പ്രവേശനം നേടുന്നവരിൽ വലിയൊരു ശതമാനത്തിൻെറ പഠനനിലവാരം പ്രതീക്ഷക്കൊത്തുയരുന്നില്ലെന്നതാണ്. ഇതേറ്റവും പ്രകടമാകുന്നത് ദരിദ്രർ, ദളിതർ, ആദിവാസികൾ എന്നീ വിഭാഗങ്ങളിൽ നിന്നും വരുന്നവരിലാണ്. സാമൂഹ്യമായ പിന്നോക്കാവസ്ഥയും വിവേചനവും ഇതിനുകാരണമാണ്. മുസ്ലീങ്ങളിൽ ഒരു വിഭാഗത്തിൻെറ പ്രകടനവും മോശമാണ്. ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കുന്നതിന് ബോധനത്തിലും പഠന സൗകര്യങ്ങളുടെ രൂപീകരണത്തിലും പഞ്ചായത്തുകളുടെ നേതൃത്വത്തിൽ പ്രാദേശിക പ്രസക്തിയുള്ള നടപടികൾ സ്വീകരിക്കണം. പ്രൈമറിതലത്തിലേക്കുള്ള പ്രവേശനം 6 വയസ്സായി നിജപ്പെടുത്തണം.

9. ലോവർപ്രൈമറി വിദ്യാഭ്യാസത്തിൻെറ ലക്ഷ്യങ്ങളെക്കുറിച്ച് പൊതുവായി അംഗീകരിക്കപ്പെട്ട ചില ആശയങ്ങളുണ്ട്. മാതൃഭാഷയിലുള്ള അടിസ്ഥാന നൈപുണികളുടെ വളർച്ച, പ്രകൃതിപരവും ജൈവവും സാമൂഹ്യവുമായ ചുറ്റുപാടുകളെക്കുറിച്ചുള്ള ജ്ഞാനം, സംഖ്യാബോധവും പ്രാഥമിക ഗണിതക്രിയകളിലെ നൈപുണികൾ എന്നിവ വളർത്തുകയാണ് ഈ ഘട്ടത്തിൻെറ ലക്ഷ്യം. അതിനോടൊപ്പം സർഗ്ഗാത്മകമായ കഴിവുകളുടെയും

യുക്തിചിന്തയുടെയും വളർച്ച, ഉത്പാദനപ്രക്രിയകളോടുള്ള താത്പര്യം, കലാപ്രവർത്തനങ്ങളെ ആസ്വദിക്കാനും, പങ്കുകൊള്ളാനുമുള്ള കഴിവ് സാമൂഹ്യവത്കരണത്തിൻെറയും കൂട്ടായ്മ ബോധത്തിൻെയും വളർച്ച എന്നിവയും പ്രധാന ലക്ഷ്യങ്ങളാണ്.

10. പ്രീസ്കൂളിൻെറ ക്രീഡാ കേന്ദ്രീകൃത പ്രവർത്തനങ്ങളിൽ നിന്ന് ഔപചാരിക പഠനത്തിലേക്കുള്ള മാറ്റത്തിൻെറ കാലഘട്ടമാണ് ലോവർപ്രൈമറി വിദ്യാഭ്യാസം. പക്ഷേ, ഈ മാറ്റം ക്രമാനുഗതമായിരിക്കണം. സ്കൂളിൽ കളികളും പ്രവർത്തനങ്ങളും പഠനരൂപമായി തുടരും. പക്ഷേ, അവയ്ക്ക് വ്യക്തമായ ഘടനയും ലക്ഷ്യനിർണയവുമുണ്ടായിരിക്കും. ആദ്യം പഠിപ്പിക്കുന്ന അമൂർത്ത രൂപങ്ങൾ അക്ഷരമാലയും അക്കങ്ങളുമാണ്. കുട്ടികൾ, വാക്കുകൾ, അക്ഷരമാലയിലെ എല്ലാ അക്ഷരങ്ങൾ എന്നിവ മനസിലാക്കുകയും വായ്മൊഴിയിൽ വാചകങ്ങൾ സൃഷ്ടിക്കുകയും ചെയ്യും. പ്രവർത്തനങ്ങളിലൂടെയാണ് വായനയും എഴുത്തും പഠിക്കേണ്ടത്. വായന ആദ്യവും പിന്നീട് എഴുത്തും.

11. ഒന്നും രണ്ടും സ്റ്റാൻഡേർഡുകളിൽ വായ്മൊഴിയിൽ നിന്ന് വരമൊഴിയിലേക്കുള്ള മാറ്റം പൂർത്തിയാകണം. മൂന്നാം സ്റ്റാൻേറർഡിൽ കുട്ടികൾ ചെറിയ വാചകങ്ങൾ എഴുതുന്നു. നാലാം സ്റ്റാൻേറർഡിൽ തൻെറ ചുറ്റുപാടുകളിൽ ലഭ്യമായ വാക്കുകളിൽ ഭൂരിഭാഗവും കുട്ടി ഉപയോഗിക്കുന്നു. ഒന്നാം സ്റ്റാൻേറർഡിലെ കണക്ക് ഗണിതപൂർവ്വ പ്രവർത്തനങ്ങൾക്കും എണ്ണുന്നതിനും ആയിരിക്കണം. പിന്നീടുള്ള മൂന്നു ക്ലാസുകളിൽ ചതുഷ്ക്രിയകൾ പഠിക്കണം. കുട്ടികളുടെ ചുറ്റുപാടുകൾക്കും ആശയരൂപീകരണത്തിനും അന്യമായ സങ്കൽപനങ്ങൾ ഇക്കാലത്ത് പഠിപ്പിക്കരുത്. ക്ലോക്കുകൾ, കലണ്ടറുകൾ, നാണയങ്ങൾ, വ്യത്യസ്ത ആകൃതികൾ തുടങ്ങിയവ ഈ ഘട്ടത്തിലുൾപ്പെടുത്താം. പരിസരപഠനം കുട്ടികളുടെ നേരിട്ടുള്ള ചുറ്റുപാടുകളിൽ അധിഷ്ഠിതമാകണം. കുട്ടികളെ നിരീക്ഷണം, വർഗീകരണം, പ്രതികരണം, സംഭവങ്ങളുടെ കാര്യകാരണ സാധ്യത കണ്ടുപിടിക്കൽ എന്നിവ പഠിപ്പിക്കണം. ഇവയിൽ കാലാവസ്ഥാ മാറ്റങ്ങൾ, സസ്യജന്തുജാലങ്ങൾ, മണ്ണ്, നദികൾ തുടങ്ങിയവ ഉൾപ്പെടുത്താം. ശാസ്ത്രീയ ചിന്തയിലേക്ക് കുട്ടി നയിക്കപ്പെടണം.

12. ബോധനമാധ്യമം മാതൃഭാഷയാകണം. മറ്റുഭാഷകളുടെ ഉപയോഗം കുട്ടി ജീവിക്കുന്ന ലോകത്തോട് അർഥവത്തായി പ്രതികരിക്കാനുള്ള കഴിവ് നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്. മാതൃഭാഷ മലയാളമല്ലാത്ത ചില വിഭാഗങ്ങളും വ്യവഹാര ഭാഷയായി മലയാളം തന്നെയാണ് ഉപയോഗിക്കുന്നത്. അവർക്ക് മലയാള പഠനം പ്രശ്നമല്ല. ഭാഷാന്യൂനപക്ഷങ്ങളായ കന്നട, തമിഴ്

കുട്ടികളെ അവരുടെ മാതൃഭാഷയിൽ പഠിപ്പിക്കണം. എങ്കിലും അവരും മലയാളം പഠിക്കണം. ആദിവാസിക്കുട്ടികളെ ആദ്യം സ്വന്തം വായ്മൊഴിയിൽ തന്നെ പഠിപ്പിക്കുകയും പിന്നീട് മലയാളത്തിലേക്ക് കടത്തുകയും ചെയ്യണം.

13. സ്കൂളിലെ പഠനം ഉദ്ഗ്രഥിതവും സംവാദാത്മകവും ആയിരിക്കണം. പാഠപുസ്തക കേന്ദ്രീകൃതമായ കാണാപ്പാഠം പഠിപ്പിച്ച് പരീക്ഷയെഴുതിക്കുന്ന രീതിയല്ല അവിടെ ആവശ്യം. പാഠപുസ്തകങ്ങളെ കുട്ടികൾ പഠിക്കാനായി ഉപയോഗിക്കുന്ന വർക്ക് ബുക്കുകളായി കണക്കാക്കണം. കുട്ടികളുടെ സർഗാത്മകതയും ഭാവനയും വികസിപ്പിക്കുന്ന നിരവധി പ്രവർത്തനങ്ങളും നൽകണം. ഇതിന് കല, സംഗീതം, അഭിനയം, നാടകം, കഥപറച്ചിൽ തുടങ്ങിയവയെല്ലാം ഉപയോഗിക്കാം. കായികസംസ്കാരത്തിൻെറ വികാസവും ഉണ്ടായിരിക്കണം.

14. അനാവശ്യമായി സിലബസ് ഭാരം വർധിപ്പിക്കുന്ന പ്രവണത അവസാനിപ്പിക്കണം. തെരഞ്ഞെടുത്ത വിഷയങ്ങളിൽ ആഴത്തിലുള്ള പഠനം ധാരാളം വിഷയങ്ങളിലെ ഉപരിപ്ലവമായ വിജ്ഞാനത്തേക്കാൾ ഫലവത്താണ്. അതുകൊണ്ട് അനാവശ്യമായ വിവരഭാഗം കുറയ്ക്കുകയും നൽകുന്ന വിവരങ്ങൾ സമഗ്രവും സർവ്വതല സ്പർശിയുമാണെന്ന് ഉറപ്പുവരുത്തുകയും വേണം. ഇതിനാവശ്യം പ്രക്രിയാധിഷ്ഠിത പഠനമാണ്. കുട്ടികളെ ഒരു പ്രശ്നത്തിനു പരിഹാരം കണ്ടെത്താനുള്ള അന്വേഷണം നടത്താൻ പ്രേരിപ്പിക്കണം. പരീക്ഷാ സമ്പ്രദായത്തിലും മാറ്റം വരണം. ഇന്നത്തെ എഴുത്തു പരീക്ഷകൾ ജയവും തോൽവിയും റാങ്കിംഗ് മുതലായവ മാറ്റി സമഗ്രവും തുടർച്ചയുമായ അഭ്യന്തരമൂല്യ നിർണയം നടപ്പിലാക്കണം. ക്രെഡിറ്റ് സമ്പ്രദായത്തിൽ കുട്ടിയുടെ എല്ലാ കഴിവുകളും വിലയിരുത്തപ്പെടണം.

15. ഇതിനു വ്യത്യസ്തരായ അധ്യാപകരും ക്ലാസ് മുറികളും ആവശ്യമാണ്. അധ്യാപകർ കുട്ടികളുടെ സുഹൃത്തുക്കളും പ്രേരകരും വഴികാട്ടികളുമായിത്തീരണം. അവർക്ക് കുട്ടികളുടെ മാനസിക ഘടനയും സാമൂഹ്യ പശ്ചാത്തലവും അറിയാൻ കഴിയണം. അധ്യാപകർ സാമൂഹ്യപ്രവർത്തകരും പങ്കാളിത്ത ഗവേഷണം നടത്താൻ പ്രാപ്തിയുള്ളവരും ആകണം. ഒരു ക്ലാസ് മുറിയിൽ 25ൽ അധികം കുട്ടികൾ വേണ്ട. അവർക്ക് എല്ലാവിധ പ്രവർത്തനങ്ങളും നടത്താനുള്ള സൗകര്യമുണ്ടാകണം. കുട്ടികളുടെ അക്കാദമിക് പ്രവർത്തനങ്ങൾ മുഴുവൻ സ്കൂളുകളിൽ തന്നെ നടത്തണം. അവർ ഗൃഹപാഠങ്ങൾ കൊണ്ടുപോകേണ്ടതില്ല. ഇത്തരത്തിലുള്ള സ്കൂൾ സംവിധാനത്തിന് അയൽപക്കസ്കൂൾ അത്യാവശ്യമാണ്. ഗവൺമെൻറിൻെറയും ഡയറ്റുകളുടെയും പൊതു നിർദേശങ്ങൾക്കു വിധേയമായി പ്രാദേശിക വിഭവങ്ങൾ

ഉപയോഗിച്ചുകൊണ്ട് വൈവിധ്യമാർന്ന പ്രവർത്തനങ്ങൾ നടത്താൻ സ്കൂളുകൾക്ക് സ്വാതന്ത്ര്യം നൽകണം.

അപ്പർപ്രൈമറിതലം (5–7 വരെ)

16. ഔപചാരിക പഠനരൂപങ്ങൾ അടിയുറപ്പിക്കുന്നത് അപ്പർ പ്രൈമറി തലത്തിലാണ്. ലോവർ പ്രൈമറിയിൽ വളർത്തിക്കൊണ്ടുവന്ന ജിജ്ഞാസയും സർഗാത്മകതയും തുടരും, സ്വന്തം ചുറ്റുപാടുകൾക്കപ്പുറത്തുള്ള ലോകത്തെക്കുറിച്ചുള്ള ആശയങ്ങളും വിജ്ഞാനവും ഇക്കാലത്താണ് പഠനത്തിന്റെ ഭാഗമാകുക. മാതൃഭാഷയിലെ കൂടുതൽ സങ്കീർണമായ ആശയങ്ങളും പ്രയോഗങ്ങളും ഇക്കാലത്താണ് കുട്ടി പരിചയപ്പെടുന്നത്. എങ്കിലും ഔപചാരിക വ്യാകരണപഠനം അടുത്ത ഘട്ടത്തിലേക്കു മാറ്റിവയ്ക്കാം. ഇംഗ്ലീഷും ഹിന്ദിയും കുട്ടി പഠിച്ചു തുടങ്ങുന്നു. കുട്ടിയ്ക്ക് മാതൃഭാഷയുടെ ഘടനയെക്കുറിച്ച് നല്ല ജ്ഞാനം ലഭിച്ചിട്ടുള്ളതുകൊണ്ട് മറ്റു ഭാഷകളുടെ പഠനം ബോധനശാസ്ത്ര പരമായി പ്രായോഗികമാണ്. കുട്ടി വ്യത്യസ്തമായ പഠനസാമഗ്രികളും ഉപയോഗിച്ചു തുടങ്ങുന്നു. വിളംബരങ്ങൾ, പത്രങ്ങൾ, ഫിലിം, ടി.വി, കാസറ്റുകൾ, ആനുകാലികങ്ങൾ, പുസ്തകങ്ങൾ, ചിത്രങ്ങൾ, ഫോട്ടോഗ്രാഫുകൾ തുടങ്ങിയവ ഇതിൽ പെടും. പുതിയ ഭാഷകൾ പഠിക്കുമ്പോൾ ആശയവിനിമയത്തിനുള്ള (സംസാരത്തിലും എഴുത്തിലും) കഴിവുകൾ വർദ്ധിപ്പിക്കുന്നതിൽ ഊന്നണം.

18. ഗണിതത്തിൽ സംഖ്യകളുടെ പ്രായോഗികവും സൈദ്ധാന്തികവുമായ വശങ്ങൾ പഠിപ്പിക്കുകയും അങ്കഗണിതത്തിലെ പ്രായോഗിക പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്താൻ പരിശീലിപ്പിക്കുകയും വേണം. ജ്യാമിതീയ രൂപങ്ങളുടെ സ്വഭാവങ്ങൾ, ദശാംശ സംഖ്യകൾ, ഭിന്ന സംഖ്യകൾ മുതലായവയും പഠിപ്പിക്കണം. ഗണിതപഠനം യുക്തിചിന്തയ്ക്കു വഴിയൊരുക്കണം. ഇതിന്റെ ഭാഗമായി പ്രൈമറി ഘട്ടത്തിന്റെ അന്ത്യത്തിൽ ബീജഗണിതമാരം ഭിക്കാം. ഗണിതത്തെ പ്രായോഗികമായ പ്രസക്തിയുള്ള സൃഷ്ടിപരവും നിർമ്മാണാത്മകവുമായ പ്രവർത്തനമായി കണക്കാക്കുകയും അതിനെ ആസ്വദിക്കാൻ കുട്ടിക്കു സാധിക്കുകയും വേണം.

19. ഉദ്ഗ്രഥിത പഠനം ഈ ഘട്ടത്തിൽ ശാസ്ത്രവിഷയങ്ങളിൽ തുടരണം. കുട്ടികൾ ഇപ്പോഴും സമൂഹത്തെയും പ്രപഞ്ചത്തെയും വർഗീകരിച്ചല്ല കാണുന്നത്. ഊർജതന്ത്രം, രസതന്ത്രം, ജീവശാസ്ത്രം മുതലായവയുടെ പഠനത്തിന്റെ അടിസ്ഥാനത്തിൽ അനുഭവവേദ്യമായ പ്രപഞ്ചത്തെ വർഗീകരിക്കുന്നതിൽ കുട്ടിയ്ക്ക് പ്രയാസം നേരിടുന്നു. അതേ സമയം പ്രകൃതിയിലെ ഏതെങ്കിലും പ്രവർത്തനത്തെയോ രൂപങ്ങളെയോ ('വെള്ളം' അല്ലെങ്കിൽ 'തീ') ആസ്പദമാക്കി എല്ലാ ശാസ്ത്രശാഖകളെയും സാമൂഹ്യ

ശാസ്ത്രശാഖകളെപ്പോലും പരിചയപ്പെടുത്താൻ കഴിയും. ഇതിലൂടെ ലഭിക്കുന്ന അറിവുകൾ ഉപയോഗിച്ച് കുട്ടികൾ നിരീക്ഷണം, വിശകലനം, പരീക്ഷണം മുതലായവ നടത്തണം. ഫീൽഡ് പ്രോജക്റ്റുകളിലൂടെ ശാസ്ത്രത്തിൻെറ രീതിയും കുട്ടി സ്വായത്തമാക്കണം.

20. കുട്ടികളുടെ വ്യക്തിത്വം രൂപപ്പെടുന്നതും ഈ ഘട്ടത്തിലാണ്. വ്യക്തിത്വ വികസനത്തിൻെറ ഭാഗമായി ജീവിതപ്രവർത്തനങ്ങളുമായി കുട്ടി പരിചയപ്പെടണം. സുകുമാരകലകൾ, മാധ്യമങ്ങൾ, കായികസംസ്കാരം, സ്പോർട്സ്, ആരോഗ്യവും ലൈംഗിക വിദ്യാഭ്യാസവും, ആശയവിനിമയം, ഭക്ഷണം പാകം ചെയ്യൽ, ഗൃഹസംരക്ഷണം, പൂന്തോട്ട നിർമ്മാണം, വസ്ത്രം അലക്കൽ, വീട്ടുപകരണങ്ങളുടെ ഉപയോഗം മുതലായവയെല്ലാം കുട്ടി പഠിക്കണം. ലിംഗ സമത്വം, സാമൂഹ്യ നീതി, സത്യസന്ധത, സ്വാശ്രയത്വം, ദേശാഭിമാനം, തൊഴിൽ സംസ്കാരം മുതലായവും കുട്ടിയിൽ വളർത്തിക്കൊണ്ടുവരണം. കുട്ടികളിൽ ജനാധിപത്യബോധം വളർത്തുന്നതിൻെറ പ്രാഥമികഘട്ടവും ഇതുതന്നെയാണ്.

21. ഈ ഘട്ടത്തിലും കുട്ടികളുടെ തലയിൽ വിവരങ്ങൾ കുത്തിനിറയ്ക്കുകയല്ല ലക്ഷ്യം. വിവരഭാരം കുറച്ചും അതേ സമയം കുട്ടികൾ പഠിക്കുന്ന വിഷയങ്ങളുടെ യുക്തിസഹവും പ്രായോഗികവുമായ എല്ലാ സാധ്യതകളെക്കുറിച്ചും പര്യവേക്ഷണം നടത്താൻ കുട്ടിയെ പ്രോത്സാഹിപ്പിക്കും. കരിക്കുലം ഭാരം വർദ്ധിക്കുകയില്ല. അതേസമയം കുട്ടികൾ ചെയ്യേണ്ടുന്ന പ്രവർത്തനങ്ങളുടെ വൈവിധ്യം വർദ്ധിക്കും. പാഠപുസ്തകങ്ങളിൽ നിന്നുമാത്രമായിരിക്കില്ല കുട്ടി പഠിക്കുക. ക്ലാസുമുറികൾ കൂടാതെ ലൈബ്രറി, വർക്ക്ഷോപ്പ്, മ്യൂസിയം മുതലായവയെല്ലാം കുട്ടി പരിചയപ്പെടും. നോൺ 'ഡീറ്റെയിൽഡ്' പുസ്തകങ്ങൾ കൂടാതെ വായനപുസ്തകങ്ങൾ, ആനുകാലികങ്ങൾ, പത്രങ്ങൾ മുതലായവ തുടർച്ചയായി വായിക്കാൻ കുട്ടിയെ പ്രേരിപ്പിക്കും. പ്രകൃതിയാത്രകൾ, വിജ്ഞാനോത്സവങ്ങൾ, പ്രദർശനങ്ങൾ, പ്രോജക്റ്റുകൾ മുതലായവും ഈ ഘടനയുടെ ഭാഗമാകും.

22. അധ്യാപകർ കുട്ടികൾക്കു വഴികാട്ടികളായി പ്രവർത്തിക്കണം. അധ്യാപകർക്ക് സ്പെഷ്യലൈസേഷൻ വേണ്ടിവരും, പക്ഷേ, അവർ ഉദ്ഗ്രഥിത സമീപനം തുടരണം. അധ്യാപകർക്ക് ഇൻസർവീസ് പരിശീലനം നിർബന്ധിതമാക്കണം. ഇംഗ്ലീഷ്-ഹിന്ദി അധ്യാപകർ പ്രത്യേകപരിശീലനം നേടിയവരായിരിക്കണം. കുട്ടികളുടെ എണ്ണം മുപ്പതിൽ കവിയാൻ പാടില്ല. മൂല്യനിർണയം സമഗ്രവും തുടർച്ചയായതുമാകണം. സ്പോർട്സും കലകളും ക്രെഡിറ്റ് സമ്പ്രദായത്തിൻെറ കീഴിൽ വരണം. ലോവർ-അപ്പർപ്രൈമറി

ഘട്ടങ്ങളുടെ അവസാനം എൻ.സി.ഇ.ആർ.ടി.യുടെ നേതൃത്വത്തിൽ പഠനനേട്ടങ്ങളുടെ വിലയിരുത്തൽ നടത്തണം.

സെക്കണ്ടറി ഘട്ടം

23. ഇന്നത്തെ സ്കൂൾ വിദ്യാഭ്യാസത്തിലെ ഉന്നത ഘട്ടമാണ് എട്ടാം സ്റ്റാൻഡേർഡു മുതൽ പത്താം സ്റ്റാൻഡേർഡുവരെയുള്ള സെക്കണ്ടറി ഘട്ടം. ഈ ഘട്ടത്തിൽ കൊഴിഞ്ഞുപോക്കുണ്ട്. സ്കൂളുകളിൽ 20 ശതമാനം കുട്ടികളെ ഡീറ്റെയിൽ ചെയ്യാനുള്ള സൗകര്യം പ്രയോജനപ്പെടുത്തുന്നു. തോറ്റുപോയ കുട്ടികളിൽ അപൂർവം പേർ മാത്രമാണ് തിരിച്ചു സ്കൂളിൽ വരുന്നത്. കൊഴിഞ്ഞുപോക്കിൻെറ പ്രശ്നം ഗൗരവതരമായി പ്രത്യക്ഷപ്പെടുന്നത് പട്ടികജാതി പട്ടികവർഗങ്ങളിലാണ്. ഈ ഘട്ടത്തിലെ വിദ്യാഭ്യാസ നിലവാരത്തെ അളക്കുന്നത് എസ്.എസ്.എൽ.സി. വിജയ നിലവാരത്തെ ആസ്പദമാക്കിയാണ്. പ്രൈമറി തലത്തിൽ ചേരുന്ന കുട്ടികളിൽ മൂന്നിലൊന്നുമാത്രമേ എസ്.എസ്.എൽ.സി. പാസാകുന്നുള്ളൂ. 10–15 ശതമാനം മാത്രമാണ് തുടർപഠനത്തിനുള്ള കഴിവുകൾ നേടുന്നത്.

24. സെക്കണ്ടറി ഘട്ടത്തിൻെറ പൊതുലക്ഷ്യങ്ങളെപ്പറ്റി അഭിപ്രായ വ്യത്യാസമുണ്ടാകാനിടയില്ല. ഭാഷാ വൈദഗ്ധ്യത്തിൻെറ വളർച്ച, ശാസ്ത്രത്തിൻെറ അടിസ്ഥാന പ്രമാണങ്ങളുടെ ആഴത്തിലുള്ള പഠനം, രാഷ്ട്രത്തിൻെറ സാംസ്കാരിക പാരമ്പര്യത്തെക്കുറിച്ചുള്ള പരിചയം, തൊഴിൽ വൈദഗ്ധ്യം, ജനാധിപത്യബോധം, സൗന്ദര്യബോധം എന്നിവയുടെ വളർച്ച, സെക്കുലറും സമത്വത്തിലധിഷ്ഠിതവുമായ സമീപനം, ശാസ്ത്രബോധത്തിൻെറ വളർച്ച തുടങ്ങിയവ പ്രധാനമാണ്. പക്ഷേ, ഈ ഘട്ടത്തിൽ ഇന്നു നിലനിൽക്കുന്ന പരീക്ഷാ കേന്ദ്രീകൃത സമീപനം സമഗ്രമായ വളർച്ചക്ക് തടസങ്ങൾ സൃഷ്ടിക്കുന്നു. ഇന്നത്തെ എസ്.എസ്.എൽ.സി. പരീക്ഷ ഒരു നല്ല ഓർമപ്പരീക്ഷ മാത്രമാണ്, അതിന് വിദ്യാർഥികളുടെ കഴിവുകളെ സമഗ്രമായി വിലയിരുത്താൻ കഴിയാറില്ല. ഇന്നത്തെ അവസ്ഥയിൽ എസ്.എസ്.എൽ.സി. പൂർത്തിയാക്കുന്ന ഭൂരിപക്ഷം കുട്ടികൾക്കും അക്കാദമിക് പ്രവർത്തനത്തിനുള്ള കഴിവുകളോ ഉല്പാദന–സാങ്കേതിക പ്രവർത്തനങ്ങൾക്ക് ആവശ്യമായ നൈപുണികളുടെ വികാസമോ ഉണ്ടാകുന്നില്ല. പ്രൈമറി തലത്തിൽ കുട്ടികൾ പ്രദർശിപ്പിക്കുന്ന നൈസർഗികമായ കഴിവുകൾപോലും എസ്.എസ്.എൽ.സി. പരീക്ഷയ്ക്കുവേണ്ടിയുള്ള മത്സരപ്പന്തയത്തിൽ ഇല്ലാതാകുന്നു.

25. പ്രൈമറി തലത്തിൽ സമഗ്രവും സമതുലിതവുമായ എല്ലാ കുട്ടികൾക്കും ബാധകമായ കരിക്കുലം ആവശ്യമാണ്. എല്ലാകുട്ടികളുടെയും വ്യക്തിത്വം അക്കാലത്ത് രൂപംകൊള്ളുകയാണ്, അവരെ താത്പര്യങ്ങൾക്കനുസരിച്ച് വേർതിരിക്കുക

അപ്രായോഗികമാണ്. എന്നാൽ സെക്കണ്ടറി ഘട്ടത്തിൽ സ്വന്തം താത്പര്യവും ശേഷികളുമനുസരിച്ച് താൻ കൂടുതൽ ശ്രദ്ധിക്കേണ്ട മേഖല തെരഞ്ഞെടുക്കുന്നതിന് കുട്ടികളെ പ്രോത്സാഹിപ്പിക്കണം. എല്ലാ കുട്ടികളും എല്ലാ മേഖലകളിലും വൈദഗ്ധ്യം നേടിക്കൊള്ളണമെന്നില്ല. ചില മേഖലകളിൽ മോശമായ പ്രകടനം കാഴ്ചവെക്കുന്ന കുട്ടികൾ മറ്റുചില മേഖലകളിൽ ഉയർന്ന നിലവാരം പ്രദർശിപ്പിച്ചുവെന്നുവരും. അതുകൊണ്ട്, പൊതുവിദ്യാഭ്യാസത്തിനോടൊപ്പം കുട്ടികൾക്ക് കൂടുതൽ താത്പര്യമുള്ള തൊഴിൽ–അക്കാദമിക് മേഖലകളിൽനിന്നുള്ള ഏതെങ്കിലും പ്രവർത്തനം തെരഞ്ഞെടുക്കാൻ കുട്ടിയെ പ്രേരിപ്പിക്കാം. അതേ സമയം സമൂഹം, രക്ഷാകർത്താക്കൾ, സ്കൂൾ എന്നിവയുടെ താത്പര്യങ്ങൾ കുട്ടിയുടെ മേൽ അടിച്ചേൽപ്പിക്കാൻ ശ്രമിക്കരുത്. വിദ്യാഭ്യാസത്തിൽ അവസര സമത്വവും ജനാധിപത്യ വൽക്കരണവും ഉറപ്പുവരുത്താൻ ഇതാവശ്യമാണ്.

26. സെക്കണ്ടറി ഘട്ടത്തിനുശേഷം തുടർന്നുള്ള പഠനത്തിനുള്ള അവസരങ്ങൾ സമൂഹവികാസത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ചും അതിനു സമാഹരിക്കാൻ കഴിയുന്ന സൗകര്യങ്ങളും വിഭവങ്ങളുമനുസരിച്ചുമാണ് രൂപപ്പെടുന്നത്. കേരളത്തിലെ ഉല്പാദനമേഖലകളിൽ വിദഗ്ധതൊഴിലാളികളുടെ ആവശ്യമുണ്ട്. അതുപോലെ ആരോഗ്യം, വിദ്യാഭ്യാസം, സാമൂഹ്യസേവനം, ആസൂത്രണം, മാനേജ്മെന്റ് മുതലായ മേഖലകളിലും വിദഗ്ധ തൊഴിലാളികൾ വേണം. എല്ലാ സമൂഹങ്ങളിലും കായികവിദഗ്ധർ, കലാകാരന്മാർ, മാധ്യമപ്രവർത്തകർ, സാമൂഹ്യശാസ്ത്രജ്ഞർ, ശാസ്ത്രസാങ്കേതിക വിദഗ്ധർ എന്നിവരും അനിവാര്യമാണ്.

27. ഇത്തരം വിദഗ്ധരെ സൃഷ്ടിക്കണമെങ്കിൽ സെക്കണ്ടറിഘട്ടം കൂടുതൽ അയവുള്ളതാകണം. സെക്കണ്ടറി തലത്തിൽ പഠിപ്പിക്കുന്ന എല്ലാ വിഷയങ്ങളും എല്ലാകുട്ടികളും പഠിക്കേണ്ടതില്ല. ഇതിൽ ഭാഷകൾ, ശാസ്ത്രം, സാമൂഹ്യശാസ്ത്രം, ഗണിതം, സംസ്കാരം തുടങ്ങി സാമൂഹ്യ ഉത്തരവാദിത്വമുള്ള എല്ലാവർക്കും ആവശ്യമായ പൊതുവിജ്ഞാനം ഈ ഘട്ടത്തിൽ ഉൾപെടുത്തണം. ഇതിൽ തൊഴിൽ വിദ്യാഭ്യാസത്തിന്റെ ഘടകവുമുണ്ടാകും. സെക്കണ്ടറി കരിക്കുലത്തിൽ അക്കാദമിക്–ടെക്നിക്കൽ വൊക്കേഷണൽ സ്വഭാവമുള്ള ഐച്ഛിക വിഷയങ്ങളുമുണ്ടാകും. അതായത് എല്ലാ വിദ്യാർഥികളും പഠിക്കുന്ന ഒരു ശാസ്ത്രവിഷയം കൂടാതെ അതേ ശാസ്ത്രവിഷയത്തിൽ അധികപഠനം നടത്താൻ അഭിരുചിയുള്ളവർക്ക് ഒരു ഉന്നതനിലവാരത്തിലുള്ള പേപ്പറുമുണ്ടാകും. ഇതുപോലെ മറ്റുവിഷയങ്ങളിലും ഐച്ഛിക വിഷയങ്ങൾ അക്കാദമിക് മാത്രമായോ പ്രായോഗികം മാത്രമായോ തെരഞ്ഞെടുക്കാൻ പാടില്ല. ഏതു ജീവിത മാർഗം സ്വീകരിച്ചാലും അടിസ്ഥാന തൊഴിൽ വിദ്യാഭ്യാസം എല്ലാവർക്കും നിർബന്ധിതമാക്കണം.

28. എട്ടാം സ്റ്റാൻഡേർഡിൽ തൊഴിൽ വിദ്യാഭ്യാസമുൾപ്പെടെ, പൊതുരീതി തുടരും. ഒൻപതാം സ്റ്റാൻഡേർഡ് മുതൽ ഐച്ഛിക വിഷയങ്ങൾ നടപ്പിലാക്കും. കുട്ടികളെ ഐച്ഛികവിഷയങ്ങൾ സ്വയം തെരഞ്ഞെടുക്കാൻ സഹായിക്കുന്നതിനാണിത്. അധ്യാപകർക്ക് കുട്ടിയെ വിലയിരുത്തി വഴികാട്ടിയാകാൻ കഴിയും. കുട്ടികളെ സമഗ്രമായി വിലയിരുത്തി കുട്ടികളുടെ അഭിരുചികൾ പുറത്തുകൊണ്ടുവരാൻ കഴിയുന്ന മൂല്യനിർണയ സംവിധാനം ഇവിടെ ആവശ്യമാണ്. ഇത് മൂന്നു വർഷത്തേക്കുള്ള തുടർച്ചയായ ആന്തരിക മൂല്യ നിർണയം ആവശ്യമാക്കുന്നു.

29. എസ്.എസ്.എൽ.സി. പരീക്ഷയിലും മാറ്റങ്ങൾ വേണ്ടിവരും. ഇന്നത്തെ 2–3 മണിക്കൂർ നേരത്തെ എഴുത്തുപരീക്ഷ യാന്ത്രികമായ പ്രക്രിയയാണ്. അത് കൂടുതൽ സൗകര്യങ്ങളും പരിശീലനവുമുള്ള കുട്ടികൾക്ക്, പ്രത്യേകിച്ച് അഭിരുചികളൊന്നു മില്ലെങ്കിൽ പോലും, ഉയർന്ന മാർക്കും റാങ്കും നേടാൻ സഹായിക്കുകയും, അത്രയും സൗകര്യങ്ങളില്ലാത്ത സാധാരണ വിദ്യാർഥികളെ പുറന്തള്ളാനിടയാക്കുകയും ചെയ്യുന്നു. മൊത്തം മാർക്കുനോക്കി കുട്ടിയെ പാസാക്കുന്ന സംവിധാനം ഉപേക്ഷിക്കണം. എസ്.എസ്.എൽ.സി. പരീക്ഷ ഗ്രേഡിങ്ങ് സംവിധാനത്തിലേക്കു മാറണം. പൊതുവിഷയങ്ങൾ, ഐച്ഛിക വിഷയങ്ങൾ കരിക്കുലേതര വിഷയങ്ങൾ മുതലായവയ്ക്കെല്ലാം ക്രെഡിറ്റ് നൽകണം. 9–10 ക്ലാസുകളിലെ തുടർച്ചയായ മൂല്യനിർണയവും അന്തിമ പരീക്ഷയും എസ്.എസ്.എൽ.സി.യിൽ കുട്ടികളെ ഗ്രേഡ് ചെയ്യുന്നതിനു ഉപയോഗിക്കണം. അന്തിമ പരീക്ഷയുടെ ഘടന മാറ്റി ഗ്രൂപ്പ് ചർച്ചകൾ, വാചാപരീക്ഷ, എഴുത്തു പരീക്ഷ എന്നിവയുൾപ്പെടുത്താം. വിഷയത്തിനു മിനിമം മാർക്കും പൊതുമിനിമം മാർക്കുമാവശ്യമില്ല. പൊതുവിഷയങ്ങൾക്ക് ഒരു പെർഫോമൻസ് മിനിമമാകാം. ഗ്രേഡും അധ്യാപകരുടെ കൗൺസലിങ്ങും ചേർന്ന് കുട്ടികളെ അവരുടെ ഉപരിപഠനമേഖലകൾ തെരഞ്ഞെടുക്കാൻ പര്യാപ്തരാക്കുന്നു. എല്ലാ കുട്ടികളും കൊഴിഞ്ഞുപോക്കോ തോൽവിയോ കൂടാതെ സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുകയും അവർക്ക് ആ വിദ്യാഭ്യാസം ഭാവിയിൽ പ്രയോജനപ്പെടുകയും ചെയ്യണം.

30. മൂന്നു ഭാഷകളിലെ പഠനം തുടരും. അറബിക്, സംസ്കൃതം പോലുള്ള വിഷയങ്ങൾ ഈ ഘട്ടത്തിൽ ഐച്ഛികമായി തിരഞ്ഞെടുക്കാം. മലയാള പഠനത്തിൽ സർഗാത്മകരചന, വിവർത്തനം, സാസ്കാരികാസ്വാദനം മുതലായവ ഉൾപ്പെടുത്താം. ഇംഗ്ലീഷിലും ഹിന്ദിയിലും അനായാസമായി എഴുതുവാനും വായിക്കുവാനും സംസാരിക്കുവാനുമുള്ള കഴിവുണ്ടാക്കണം. തൊഴിൽ വിഷയങ്ങൾ പ്രാദേശിക ആവശ്യങ്ങൾ അനുസരിച്ച് ജനപങ്കാളിത്തത്തോടെ നടപ്പിലാക്കാം. അതിന് പ്രാദേശിക

വിദഗ്ധർ, വർക്ക് ഷോപ്പുകൾ, വ്യവസായങ്ങൾ മുതലായവയുടെ സഹായവും ഉപയോഗിക്കാം. തൊഴിൽ പഠനത്തിനും ഐച്ഛിക വിഷയങ്ങൾക്കും അവസരം നൽകുന്ന വിധത്തിൽ സ്കൂൾ പ്രവർത്തന സമയത്തിലും മാറ്റങ്ങൾ വരുത്താം. സ്പോർട്സ്, കലാവിഷയങ്ങൾ, സെക്കണ്ടറി സ്ക്കൂളിൻെറ ഭാഗമാക്കാം.

31. ഈ ഘട്ടത്തിലെ അധ്യാപനത്തിലും മാറ്റം വരും. സെക്കണ്ടറി സ്കൂളുകളെല്ലാം അയൽപക്കസ്കൂളുകളാകണം. അതിലെ തൊഴിൽവിദ്യാഭ്യാസം നിയന്ത്രിക്കുന്നത് അയൽപക്കവും പഞ്ചായത്തുകളും ചേർന്നാകണം. സ്കൂളുകളിൽ ലൈബ്രറി, വായനമുറി, ലബോറട്ടറി, വർക്ക് ഷോപ്പുകൾ മുതലായവ വികസിപ്പിക്കണം. ക്ലാസ് മുറികളുടെ ഘടനയും വ്യത്യസ്ത വിഷയങ്ങൾ പഠിപ്പിക്കുന്നതിനനുയോജ്യമായി മാറണം. അധ്യാപകർക്ക് പ്രത്യേക വിഷയങ്ങളിൽ വൈദഗ്ധ്യമുണ്ടാകണം. അവർക്ക് ഇൻ സർവീസ് പരിശീലനം സ്ഥിരമായി നൽകണം. അവർക്ക് ഗൈഡൻസിലും കൗൺസലിങ്ങിലും പരിശീലനം നൽകണം.

ഹയർ സെക്കണ്ടറി ഘട്ടം

32. ഹയർ സെക്കണ്ടറി ഘട്ടത്തെക്കുറിച്ചുള്ള ആശയക്കുഴപ്പം ഇന്നും നിലനിൽക്കുകയാണ്. എസ്.എസ്.എൽ.സി. പാസായവരിൽ ഭൂരിഭാഗവും റെഗുലർ കോളേജിലോ പ്രൈവറ്റായോ പ്രീഡിഗ്രിയിൽ ചേരുന്നു. മറ്റുള്ളവർ ഐ.റ്റി.ഐ, വൊക്കേഷണൽ ഹയർ സെക്കണ്ടറി, ഹയർ സെക്കണ്ടറി മുതലായവയിൽ ചേരുന്നു. പ്രീഡിഗ്രി കോഴ്സിന് നല്ലൊരു പ്രിപ്പറേട്ടറി ഘട്ടമാകാൻ കഴിയുന്നില്ല; അതേപോലെ ഹയർ സെക്കണ്ടറി കോഴ്സിന് നല്ലൊരു ടെർമിനൽ ഘട്ടമാകാനും കഴിയുന്നില്ല. ഹയർ സെക്കണ്ടറി ഘട്ടം പൂർത്തിയാക്കുന്ന വിദ്യാർഥികൾക്ക് ഉപരിപഠനത്തിനും സാമൂഹ്യജീവിതത്തിനും വേണ്ട അക്കാദമിക് ജ്ഞാനമോ വൈദഗ്ധ്യമോ ലഭിക്കുന്നില്ല. ഹയർ സെക്കണ്ടറി ഘട്ടത്തിൻെറ പുനഃസംഘാടനം അനിവാര്യമായിരിക്കുന്നു.

33. സ്കൂൾ വിദ്യാഭ്യാസത്തിൽ സാമൂഹ്യ ആവശ്യങ്ങളുമായി നേരിട്ടു ബന്ധപ്പെടുന്നതാണ് ഹയർ സെക്കണ്ടറി ഘട്ടം. കേരളത്തിന് ആവശ്യമുള്ള വ്യത്യസ്ത മേഖലകളിലുള്ള തൊഴിലാളികൾക്കും മാനേജർമാർക്കും ഭരണ വിദഗ്ധർക്കും അത്യാവശ്യമായ അടിത്തറയാണിത്. ഇത് പൂർത്തിയാക്കുന്ന കുട്ടികൾ സമൂഹത്തിൻെറ ഉത്പാദന മേഖലകളിൽ ഒരു തൊഴിൽ നേടാൻ പ്രാപ്തിയുള്ളവരാകണം. അവർക്ക് അക്കാദമിക് ടെക്നിക്കൽ വിഷയങ്ങളിൽ ഉന്നത പഠനത്തിനു പോകാനും കഴിയണം. ഹയർ സെക്കണ്ടറിയിൽ അക്കാദമിക് തൊഴിൽ സരണികൾ സമന്വയിക്കപ്പെടണം. എസ്.എസ്.എൽ.സി. പൂർത്തിയാക്കി ഏതെങ്കിലും പ്രത്യേക മേഖലകളിൽ അഭിരുചി തെളിയിക്കുന്ന

കുട്ടികൾക്ക് ആ മേഖലയിൽ തുടർന്നും പഠിക്കാൻ കഴിയണം.

34. ഇന്ന് ഈ ഘട്ടത്തിലെ സിലബസിനേയും ബോധന പഠന രൂപങ്ങളെയും പൂർണമായി നിയന്ത്രിക്കുന്നത് പ്രവേശന പരീക്ഷകളാണ്. പക്ഷേ, വൻഭൂരിപക്ഷം കുട്ടികളും ഹയർ സെക്കണ്ടറിയിൽ പ്രവേശിക്കുന്നത് ഈ പരീക്ഷകൾ എഴുതാൻ വേണ്ടിയല്ലെന്ന് തിരിച്ചറിയേണ്ടതുണ്ട്. ഹയർ സെക്കൻററിയിൽ ഉന്നത വിദ്യാഭ്യാസവും വരുമാനം നൽകുന്ന ഒരു തൊഴിലിനു വേണ്ടിയുള്ള ശ്രമത്തിൻെറ ഭാഗമാണ്. ഭൂരിഭാഗം കുട്ടികൾക്കും തൊഴിലിനാവശ്യമായ വിജ്ഞാനവും നൈപുണികളോ ലഭിക്കുന്നില്ല. ഈ ഘട്ടത്തിലെ വൻതോതിലുള്ള തോൽവി ഇന്നു നടക്കുന്ന ബോധന പരാജയത്തിൻെറ സൂചനയാണ്. അതുകൊണ്ട് കൂടുതൽ അയവുള്ളതും അഭിരുചികൾക്കനുസരിച്ചുള്ളതുമായ ഐച്ഛിക വിഷയങ്ങൾ നൽകണം. അവ അക്കാദമിക് വൊക്കേഷണൽ, വൊക്കേഷണൽ എന്നീ മേഖലകളിലാകണം. ആദ്യത്തേതിൽ ശാസ്ത്രം, സാമൂഹ്യ ശാസ്ത്രം, ഭാഷ, സംസ്കാരം എന്നീ വിഷയങ്ങളാകണം. രണ്ടാമത്തേതിൽ മേൽപ്പറഞ്ഞ വിഷയങ്ങളും സാങ്കേതിക തൊഴിൽ വിദ്യാഭ്യാസവും തമ്മിൽ ബന്ധിപ്പിക്കാം. മൂന്നാമത്തേതിൽ സാമൂഹ്യ പ്രസക്തി ഉള്ള ഏതെങ്കിലും തൊഴിലുകളാകാം. കായിക വിദ്യാഭ്യാസം, കലകൾ മുതലായവയും ഐച്ഛിക വിഷയങ്ങളായും നൽകാം. ഐച്ഛിക വിഷയങ്ങൾ തിരഞ്ഞെടുക്കുന്നതുകൊണ്ട് വിഷയങ്ങളെ പരസ്പരം ബന്ധപ്പെടാത്ത അറകളായി വേർതിരിക്കണമെന്നില്ല. വിഷയങ്ങൾ തിരഞ്ഞെടുക്കുമ്പോൾ താത്പര്യമുള്ള ഏത് വിഷയവും (അഭിരുചി തെളിയിച്ചിട്ടുണ്ടെങ്കിൽ) എടുക്കാൻ സ്വാതന്ത്ര്യം നൽകാം. നാല് ഐച്ഛിക വിഷയങ്ങൾ നൽകാം. അനാവശ്യമായ സ്പെഷലൈസേഷനും ഒഴിവാക്കണം. വൊക്കേഷണൽ വിഷയങ്ങൾക്കുപോലും അക്കാദമിക് പഠനവും സാംസ്കാരിക പഠനവും അത്യാവശ്യമാണ്. ഇംഗ്ലീഷും മലയാളവും നിർബന്ധിതമാക്കിക്കൊണ്ട് പ്രാദേശിക തലത്തിലും അന്താരാഷ്ട്ര തലത്തിലുമുള്ള സാംസ്കാരിക വൈജ്ഞാനിക മാറ്റങ്ങളെ കുട്ടികൾക്ക് പരിചയപ്പെടുത്തണം.

35. ബോധന പഠന പ്രക്രിയയും പുനരാവിഷ്ക്കരിക്കണം. അക്കാദമിക് വിദ്യാഭ്യാസത്തെ സാമൂഹ്യ ആവശ്യങ്ങളുമായി ബന്ധപ്പെടുത്തണം. ഊർജതന്ത്രത്തെ വർക്ക് ഷോപ്പുകളായും രസതന്ത്രത്തെ അനാലിറ്റിക് ലബോറട്ടറികളായും ബയോളജിയെ പൊതുജനാരോഗ്യ കേന്ദ്രങ്ങളുമായും ബന്ധപ്പെടുത്തുക ഇതിനുള്ള മാർഗമാണ്. അക്കാദമിക് പ്രവർത്തനത്തിൻെറ ഭാഗമായി കുട്ടികൾ പ്രായോഗിക പ്രൊജക്ടുകൾ ചെയ്യണം. പ്രൊജക്ടുകൾ കുട്ടികളിൽ സേവനത്തിൻേറതായ പ്രതിബദ്ധത സൃഷ്ടിക്കും. കുട്ടികൾക്ക് സംഘടിതമായ സ്വയംപഠനം അനിവാര്യമാക്കണം. ലൈബ്രറി വർക്ക്, ലബോറട്ടറി വർക്ക്, പ്രൊജക്ടുകൾ, അസൈൻമെൻറുകൾ

എന്നിവയിലൂടെയാണ് സ്വയം പഠനം നടപ്പിലാക്കേണ്ടത്. ഇന്നത്തെ യാന്ത്രികമായ പ്രാക്ടിക്കലുകൾക്ക് പകരം എങ്ങനെ പരീക്ഷണം നടത്തണമെന്ന് പഠിക്കുന്നതിൽ ഊന്നണം. ഗ്രേഡിംഗ്, ക്രെഡിറ്റ് സമ്പ്രദായവും തുടരണം. പൊതുപരീക്ഷ ആകാമെങ്കിലും വിഷയത്തിലെ മിനിമം (ഗ്രൂപ്പ് മിനിമം), പൊതു മിനിമം എന്നിവ ഒഴിവാക്കണം. തുടർച്ചയായ ആന്തരിക മൂല്യനിർണയം, പ്രാക്ടിക്കലുകൾ, പ്രൊജക്ടുകൾ മുതലായവയും പൊതു പരീക്ഷയും ചേർന്നാണ് ഗ്രേഡ് തീരുമാനിക്കേണ്ടത്. സിലബസും മൂല്യനിർണയ രൂപങ്ങളും തീരുമാനിക്കുന്നത് വിദ്യാർഥികളുടെ മൊത്തം ബാച്ച് എത്തിച്ചേരണമെന്ന് തീരുമാനിക്കുന്ന നിലവാരത്തിനനുസരിച്ചാകണം. കുട്ടികൾക്ക് ഉപയോഗിക്കാൻ കഴിയുന്ന സാങ്കേതിക വിദ്യകൾ പഠന സഹായികളായി നൽകണം. അധ്യാപകർ പഠനത്തിനുള്ള വഴികാട്ടികൾ മാത്രമല്ല, സ്വയം പഠന രൂപങ്ങളുടെ മേൽനോട്ടവും നിർവഹിക്കണം. അധ്യാപകരുടെ വൈദഗ്ധ്യം വളരെ ഉയർന്നതാകണം. അതിന് തുടർച്ചയായ പരിശീലന പരിപാടികൾ ആവിഷ്കരിക്കണം.

36. മേൽപ്പറഞ്ഞ വിധത്തിൽ ഹയർ സെക്കണ്ടറി സമ്പ്രദായം വികസിപ്പിക്കാൻ സ്കൂൾ സമ്പ്രദായവുമായി നിലവിലുള്ള കോഴ്സുകളെ ഉദ്ഗ്രഥിപ്പിക്കേണ്ടത് ആവശ്യമാണ്. വി.എച്ച്.എസ്.ഇ. ഹയർ സെക്കണ്ടറി, പ്രീഡിഗ്രി, വിവിധ ട്രെയിനിംഗ് കോഴ്സുകൾ എന്നിവ ഏകീകരിച്ച് ഒറ്റ കോഴ്സാക്കുകയും വേണം. സ്കൂളുകളിലെ ഭൗതിക സൗകര്യങ്ങൾ കൂടാതെ അയൽപക്കത്തെ തൊഴിൽ ശാലകളും സഹകരിക്കുന്ന മറ്റു സ്ഥാപനങ്ങളും ഈ ഘട്ടത്തിനുവേണ്ടി ഉപയോഗിക്കാം. ഈ ബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിന് പഞ്ചായത്തുകളുടെ സഹകരണം ഉപയോഗിക്കാം. SCERT, DIET തുടങ്ങിയ സ്ഥാപനങ്ങളുടെയും നോൺ ഗവൺമെൻറൽ ഏജൻസികളുടെയും സഹകരണം പ്രധാനമാണ്. അക്കാദമിക് പ്രവർത്തനങ്ങളുടെ വികേന്ദ്രീകരണവും പ്രാദേശിക തലത്തിലുള്ള പുതിയ പരീക്ഷണങ്ങളും പ്രോത്സാഹിപ്പിക്കപ്പെടണം. വൊക്കേഷണൽ പ്രവർത്തനങ്ങളുടെ ഘടനയിൽ പ്രാദേശിക പ്രവർത്തനങ്ങൾക്ക് വലിയ പ്രാധാന്യമുണ്ട്. അതിൽ പഞ്ചായത്തുകളുടെ പങ്കും പ്രധാനമാണ്.

# നാല്

# ഉന്നത വിദ്യാഭ്യാസത്തിൻെറ ഘടനയും ഉള്ളടക്കവും

ബിരുദപഠനം

1. ബിരുദപഠനം പൊതു വിദ്യാഭ്യാസത്തിൻെറ ഉപരിതലവും മധ്യവർഗ തൊഴിലുകൾക്കുള്ള തയ്യാറെടുപ്പുമാണെന്നുമുള്ള ധാരണയ്ക്കാണ് ഇന്ന് മുൻതൂക്കം. 10+2+3 പദ്ധതിക്കുള്ള അംഗീകാരവും ഇതിനെ സൂചിപ്പിക്കുന്നു. ഇന്ന് സ്കൂൾ വിദ്യാഭ്യാസം വിജയകരമായി പൂർത്തിയാക്കിയവരിൽ ബഹുഭൂരിപക്ഷവും റഗുലർ കോളേജുകളിൽ ചേർന്നോ പ്രൈവറ്റായോ ബിരുദ പഠനത്തിൽ ഏർപ്പെടുന്നു. ഒരേ ഘടനയും ഉള്ളടക്കവും ലക്ഷ്യങ്ങളുമുള്ള കോഴ്സുകളുടെ ആവർത്തനങ്ങളാണ് പല ദശാബ്ദങ്ങളായി ബിരുദ പഠനമെന്ന നിലയിൽ നടക്കുന്നത്. മെയിൻ–സബ്സിഡിയറി സമ്പ്രദായവും ഭാഷാപഠനവും ഉൾപ്പെടെയുള്ള ബിരുദ പഠനത്തിൻെറ ഘടനയും മാറ്റമില്ലാതെ തുടരുന്നു. ബിരുദ പഠനത്തിലെ ബോധന പഠന പ്രക്രിയ തികച്ചും യാന്ത്രികമാണ്. സിലബസ് രൂപീകരിക്കുന്ന ബോർഡ് ഓഫ് സ്റ്റഡീസ് പോലുള്ള സമിതികളും ഔപചാരികമായ മാറ്റങ്ങൾക്കപ്പുറം ബിരുദ പഠനത്തെ സർഗാത്മകവും ലക്ഷ്യാധിഷ്ഠിതവുമാക്കാൻ ശ്രമിക്കുന്നില്ല. ബിരുദ പഠനത്തിൻെറ കേന്ദ്രബിന്ദു പരീക്ഷകളാണ്. എങ്കിലും മൂല്യനിർണയ പ്രക്രിയയിൽ മാറ്റമില്ല. ചോദ്യ പേപ്പറുകൾ തയ്യാറാക്കുന്നതും മൂല്യനിർണയം നടത്തുന്നതും വിദ്യാർഥി തൻെറ വിജ്ഞാനത്തെ വളർത്തുന്നതിൽ നടത്തിയ യഥാർഥ നേട്ടങ്ങളെയും അയാളുടെ വിശകലനത്തിനുള്ള കഴിവിനേയും പുതിയ വിജ്ഞാനത്തെ സൃഷ്ടിക്കുന്നതിനുള്ള കഴിവിനേയും കണക്കിലെടുക്കാതെയാണ്. ഐച്ഛിക വിഷയവും സാമൂഹ്യ സാമ്പത്തിക വികസനവുമായി അതിനുള്ള ബന്ധവും കണക്കിലെടുക്കപ്പെട്ടിട്ടില്ല. ചില ശാസ്ത്ര വിഷയങ്ങളിൽ വൈജ്ഞാനിക പുരോഗതി പ്രതിഫലിപ്പിക്കാൻ ശ്രമങ്ങളുണ്ടായിട്ടുണ്ടെങ്കിലും പരീക്ഷാ കേന്ദ്രീകൃതമായ പഠനം അതിൻെറ ഗുണപരമായ വശങ്ങളെ നശിപ്പിക്കുകയാണ് ഉണ്ടായത്.

2. ബിരുദ പഠനത്തിൻെറ പ്രധാന ലക്ഷ്യം പുതിയ വിജ്ഞാനം സൃഷ്ടിക്കുന്നതിനും സാമൂഹ്യ വികസനത്തിന് അക്കാദമികവും സാങ്കേതികവുമായ സംഭാവനകൾ നൽകുന്നതിനും സമൂഹത്തിൽ നേതൃത്വപരമായ പങ്കു വഹിക്കുന്നതിനും കഴിവുള്ള ഒരു

വിഭാഗത്തിൻെറ സൃഷ്ടിയാണ്. ഇതിൽ വിദ്യാഭ്യാസം, പൊതുജനാരോഗ്യം, എഞ്ചിനീയറിംഗ്, ആശയവിനിമയം മുതലായ മേഖലകളിൽ സംഭാവനകൾ നൽകാൻ കഴിയുന്ന വിദഗ്ധരും ആവശ്യമാണ്. ഉത്പാദന മേഖലകളിൽ പ്രവർത്തിക്കുന്നവർക്കും വൈദഗ്ധ്യം ആവശ്യമാണ്.

3. ഉന്നത വിദ്യാഭ്യാസം നേടുന്നവർക്ക് തൊഴിൽ ലഭ്യത അത്യാവശ്യമാണ്. ലഭ്യമായ തൊഴിലുകളുടെ ഘടനയിൽ മാറ്റം ഉണ്ടായിട്ടുണ്ടെന്നും തിരിച്ചറിയേണ്ടതാണ്. സിവിൽ ഉദ്യോഗസ്ഥൻ, വക്കീൽ, അധ്യാപകൻ എന്നിവരടങ്ങിയ കൊളോണിയൽ ഘടനയ്ക്കു പകരം സാങ്കേതിക വിദഗ്ധർ, മാനേജർ, കാര്യകർത്താവ് മുതലായവർ വളർന്നു വന്നിരിക്കുന്നു. അടുത്ത കാലത്തുണ്ടായ പ്രൊഫഷണൽ – ടെക്നിക്കൽ കോഴ്സുകളിലുള്ള താത്പര്യം ഈ മാറ്റത്തെ സൂചിപ്പിക്കുന്നു. ഇത്തരം കോഴ്സുകളിലേക്കുള്ള ആവേശം ശുദ്ധ ശാസ്ത്ര–സോഷ്യൽ സയൻസ് വിദ്യാഭ്യാസത്തെ പുറകോട്ടു തള്ളുന്നു. അവ സാങ്കേതിക മാനേജ്മെൻറ് വൈദഗ്ധ്യം നേടുന്നതിന് ആവശ്യമാണെന്ന് കരുതപ്പെടുന്നില്ല. ഭാഷ, ചരിത്രം, സാസ്കാരം മുതലായവയുടെ പഠനം പുതിയ മുൻഗണനാ ക്രമത്തിൽ വരുന്നതേയില്ല. വികസ്വരമായ ഒരു വ്യവസായ സമൂഹത്തിന് മൗലിക ശാസ്ത്രജ്ഞാനത്തിനും ഗവേഷണത്തിനും പുതിയ വിജ്ഞാനത്തിൻെറ സൃഷ്ടിക്കും പ്രാധാന്യം നൽകേണ്ടതുണ്ട്. അതുകൊണ്ടുതന്നെ നിലവിലുള്ള ശാസ്ത്ര–സാമൂഹ്യ ശാസ്ത്ര കോഴ്സുകളെ നിലനിർത്തണം. അതേസമയം ഇത്തരം കോഴ്സുകളെ ആധുനിക വൈജ്ഞാനിക വികസനത്തിനനുസരിച്ച് പരിഷ്കരിക്കുകയും വേണം. സമൂഹ ഭിന്നതകൾക്കും വർഗീകരണത്തിനും പ്രാധാന്യമുള്ള നമ്മുടെ സമൂഹത്തിൽ വ്യവസായങ്ങൾപോലും സാങ്കേതികവും മാനേജിരീയലുമായ കഴിവുകളെ മാത്രം ആധാരമാക്കി നടത്തുവാൻ കഴിയുകയില്ല. ഉയർന്ന സാമൂഹ്യബോധവും നമ്മുടെ സാംസ്കാരിക വൈവിധ്യത്തെക്കുറിച്ചുള്ള ബോധവും ആവശ്യമാണ്.

4. കേരളത്തിൻെറ പ്രാദേശിക വികസനത്തിൻെറ പ്രശ്നങ്ങൾ പരിശോധിക്കുമ്പോൾ ബിരുദ വിദ്യാഭ്യാസത്തിൻെറ പുനരാവിഷ്കരണത്തിൻെറ അനിവാര്യത വ്യക്തമാകും. ഇപ്പോൾ തുടങ്ങിയിരിക്കുന്ന തൊഴിലധിഷ്ഠിത കോഴ്സുകളും ടെക്നിക്കൽ കോഴ്സുകളും കേരളത്തിനകത്തുള്ള പരിമിതമായ തൊഴിൽ ലഭ്യതയുടെ പശ്ചാത്തലത്തിൽ ഇപ്പോൾതന്നെ പ്രശ്നങ്ങളെ നേരിടുകയാണ്. ഗൾഫ് രാജ്യങ്ങളിലേക്കും മറ്റ് പ്രദേശങ്ങളിലേക്കുമുള്ള 'കയറ്റുമതി' യാണ് ഇപ്പോൾ കാണുന്ന പരിഹാര മാർഗം. ഇതും അധികകാലം നിൽക്കുകയില്ല. ഗൾഫ് രാജ്യങ്ങളിലെ സാധ്യതകൾ ഇപ്പോൾ തന്നെ കുറഞ്ഞു വരുകയാണ്. ഇന്ത്യയിലെ

മറ്റ് ഭാഗങ്ങൾ കേരളത്തോടൊപ്പം എത്തുകയാണ്. കേരളത്തിലെ സാമ്പത്തിക വികസനം വളരെ മെല്ലെയാണ്. വ്യവസായങ്ങളിലും, കൃഷിയിലും കാർഷികാനുബന്ധ വ്യവസായങ്ങളിലും നേതൃത്വം നൽകാൻ കഴിയുന്ന നിപുണ തൊഴിലാളികളുടെയും വിദഗ്ധരുടെയും സൃഷ്ടിയിൽ കേരളം ഇപ്പോഴും പുറകിലാണ്. പ്രാദേശിക വിഭവങ്ങളെയും കഴിവുകളെയും ഉത്പാദനാവശ്യത്തിനു വേണ്ടി ഉപയോഗിക്കാൻ ഇപ്പോഴും ശ്രമം നടക്കുന്നില്ല. നമ്മുടെ സർവകലാശാലകളിൽ നിന്നുള്ള ബിരുദധാരികൾക്ക് ഈ രംഗത്ത് കാര്യമായി ഒന്നും ചെയ്യാൻ കഴിയുന്നില്ല.

പ്രാദേശിക വൈദഗ്ധ്യത്തിലുള്ള കേരളത്തിൻെറ പിന്നോക്കാവസ്ഥ പഞ്ചായത്ത് രാജ് സമ്പ്രദായത്തിൻെറ വളർച്ചയിൽ പ്രസക്തമാണ്. എല്ലാ പഞ്ചായത്തുകൾക്കും എഞ്ചിനീയറിങ്ങ് മുതൽ ചരിത്രവും സാംസ്കാരവും വരെയുള്ള എല്ലാ വിഷയങ്ങളിലും വിദഗ്ധരെ ആവശ്യമാണ്. പഞ്ചായത്ത് പദ്ധതികൾ തയ്യാറാക്കാൻ സാങ്കേതികവും ശാസ്ത്രീയവുമായ സഹായത്തിന് ഇവർ ആവശ്യമുണ്ട്. ഈ പ്രക്രിയയില്ൂടെ കണ്ടെത്തുന്ന ഓരോ പ്രശ്നവും പുതിയ വിജ്ഞാനത്തെ സൃഷ്ടിക്കുന്നുമുണ്ട്.

ഈ സാഹചര്യങ്ങളിൽ കോളേജുകളിലെ ബിരുദ പഠനത്തിൽ കാതലായ മാറ്റം ആവശ്യമാണ്. കോഴ്സുകൾ പുനാവിഷ്കരിക്കുന്നതിന് രണ്ടു ഘടകങ്ങൾ പ്രധാനമാണ്. ഒന്ന്, ബിരുദ കോഴ്സുകളുടെ അക്കാദമിക് ഉള്ളടക്കം ഏറ്റവും മികച്ച സർവകലാശാലകളിൽ നൽകപ്പെടുന്ന വിജ്ഞാനത്തിന് തുല്യമാകാം. രണ്ട്, അവയോടൊപ്പം പ്രാദേശികമായി പ്രസക്തമായ നിലവിലുള്ള സാമൂഹ്യ സാഹചര്യങ്ങൾക്കനുസൃതമായ കോഴ്സുകൾ നൽകാനും സാധിക്കണം. ഒരേ ബിരുദത്തിനു വേണ്ടിയുള്ള കോഴ്സുകളിൽ ഒരു പൊതുവായ ബേസിക് കോഴ്സും പ്രാദേശിക സാധ്യതകളനുസരിച്ചുള്ള പ്രായോഗിക കോഴ്സുകളും ആകാം. ഉദാഹരണത്തിന് സുവോളജിയുടെ കോഴ്സ് ഒരിടത്ത് ഫിഷറീസുമായും വേറൊരിടത്ത് പരിസര പഠനമായും ബന്ധപ്പെടുത്താം.

ബിരുദ പഠനത്തിൻെറ ഘടനയും പ്രധാനമാണ്. മൂന്നു വിഭാഗങ്ങളിൽപ്പെട്ട കോഴ്സുകൾ നൽകാം. ഒന്ന് ഐച്ഛിക വിഷയങ്ങളിലുള്ള ഭേദമില്ലാതെ എല്ലാ വിദ്യാർത്ഥികളും പഠിക്കേണ്ടുന്ന ഫൗണ്ടേഷൻ കോഴ്സുകൾ, അവയിൽ ശാസ്ത്ര ചരിത്രം, സമൂഹവും പരിസ്ഥിതിയും, ശാസ്ത്രരീതി, സമകാലിക ലോകത്തിൻെറ പ്രശ്നങ്ങൾ മുതലായവയാകാം. രണ്ട്, കോർ കോഴ്സുകൾ – ഐച്ഛിക വിഷയത്തിലുള്ള അടിസ്ഥാന ജ്ഞാനം നൽകുന്ന കോഴ്സുകളാണവ. മൂന്ന്, ഡൈവർസിഫൈഡ് കോഴ്സുകൾ : കുട്ടികൾക്ക് അവരുടെ അഭിരുചിയനുസരിച്ച്

തെരഞ്ഞെടുക്കാവുന്ന കോഴ്സുകളാണവ. ഇവയിൽ വൈജ്ഞാനിക കോഴ്സുകളും വൊക്കേഷണൽ കോഴ്സുകളുമുണ്ടാവും. ബിരുദ പഠനംകൊണ്ട് പഠനം അവസാനിപ്പിക്കുന്നവർക്ക് വൊക്കേഷണൽ കോഴ്സുകൾ തിരഞ്ഞെടുക്കാം. ബിരുദ കോഴ്സുകളിൽ ചിലത് അന്തർ വിഷയ (Interdisciplinary) സ്വഭാവത്തോടെ പഠിപ്പിക്കുന്ന ഒരൊറ്റ ഐച്ഛിക വിഷയമാകും. ചിലത് പരസ്പര ബന്ധമായ വിഷയങ്ങളടങ്ങുന്ന ബഹുവിഷയാത്മക കോഴ്സുകളാകും.

8. ബിരുദ പഠനത്തെ രണ്ട് ധാരകളാക്കാം. ഒരു ധാര ടെർമിനൽ കോഴ്സുകളാണ്. വ്യത്യസ്ത തൊഴിലുകൾക്കുവേണ്ടി പരിശ്രമിക്കുന്നവർക്കും പിന്നീട് പഠിക്കാനോ ഗവേഷണം നടത്താനോ താല്പര്യമില്ലാത്തവർക്കും ഇത് മതിയാകും. രണ്ടാമത്തേത്, കൂടുതൽ സ്പെഷ്യലൈസ്ഡ് ആയ ബിരുദ കോഴ്സുകളാണ്. ബിരുദാനന്തര പഠനവും ഗവേഷണവും നടത്തുന്നവർക്കു വേണ്ടിയുള്ളവയാണ്. തെരഞ്ഞെടുത്ത കോളേജുകളിലും സർവകലാശാലാ കേന്ദ്രങ്ങളിലും അഞ്ച് വർഷത്തെ എം.എ./എം.എസ്.സി കോഴ്സുകൾ ആരംഭിക്കുന്ന കാര്യവും പരിഗണിക്കാം. ഇന്നത്തെ മെയിൻ/സബ്സിഡിയറി പാറ്റേണിനു പകരം രണ്ടും മൂന്നും വിഷയങ്ങൾ ഉൾക്കൊള്ളുന്ന ഉദ്ഗ്രഥിത കോഴ്സുകൾ ആരംഭിക്കാം.

9. ബിരുദപഠനത്തിനുവേണ്ട കരിക്കുലം മാർഗരേഖ തയ്യാറാക്കുകയും മിനിമം പഠനനേട്ടങ്ങൾ തിട്ടപ്പെടുത്തുകയും ചെയ്യേണ്ടത് സർവകലാശാലകളാണ്. സമൂഹത്തിനാവശ്യമായ വൈജ്ഞാനിക വൈദഗ്ധ്യതലങ്ങളെക്കുറിച്ചുള്ള ധാരണയും ബിരുദപഠനത്തിലെ ഐച്ഛികവിഷയങ്ങളിൽ ഉണ്ടായ വൈജ്ഞാനികമുന്നേറ്റവും മുൻനിർത്തിയാണ് ഇത് നൽകേണ്ടത്. കോഴ്സും സിലബസും അന്തിമമായി തയ്യാറാക്കാനുള്ള ചുമതല കോളേജ് ഫാക്കൽറ്റികൾക്ക് നൽകാം. ഇത്തരത്തിൽ കോളേജുകൾക്ക് നൽകുന്ന സ്വയം പ്രവർത്തനാവകാശം മാനേജ്മെൻറുകൾക്ക് അക്കാദമിക് തലത്തിൽ ഇടപെടാനുള്ള അവകാശമായി വ്യഖ്യാനിക്കുന്നവരുണ്ട്. പക്ഷേ ഇത് സംഭവിക്കാതിരിക്കാനുള്ള നടപടികളെടുക്കാം. ഒരു കോളേജിലെ അദ്ധ്യാപകർക്ക് സ്വന്തം കഴിവുകളനുസരിച്ച് ബിരുദകോഴ്സുകൾ രൂപപ്പെടുത്താനുള്ള സാദ്ധ്യതകൾ മാത്രമാണിവിടെ ആരായുന്നത്. കോളേജുകളിലെ അക്കാദമിക് നിലവാരം അളക്കാനുള്ള മാർഗവും ആയിരിക്കും ഇത്. മൂല്യ നിർണയത്തിന് ക്രെഡിറ്റ് സെമസ്റ്റർ സമ്പ്രദായം ഏർപ്പെടുത്തണം. ഇതിൽ വിദ്യാർഥികളെ അവരുടെ അധ്യാപകർതന്നെ വിലയിരുത്തണം. തുടക്കത്തിൽ പ്രോജക്ടുകൾ, അസൈൻമെൻറുകൾ, പ്രാക്ടിക്കലുകൾ എന്നിവ പഠിപ്പിക്കുന്ന അധ്യാപകർ മൂല്യനിർണ്ണയം നടത്തണം. മൂല്യനിർണയത്തിലെ

മുൻവിധികൾ ഒഴിവാക്കാൻ പരാതി സെല്ലുകൾ ഏർപ്പെടുത്തണം. ഇതിൻെറ അനുഭവമനുസരിച്ച് സെമസ്റ്റർ പരീക്ഷകളും ആഭ്യന്തര മൂല്യനിർണയത്തിലേക്കു മാറ്റാം. ചില പരീക്ഷകൾ വൈവാവോസിയോ ഗ്രൂപ്പ് ചർച്ചയോ ആക്കി മാറ്റാം. താഴ്ന്ന ഗ്രേഡുകൾ ലഭിച്ചവർക്ക് കോഴ്സുകൾ ആവർത്തിക്കാം. അതിനുശേഷവും നിലവാരമെത്താത്തവർ പഠനമവസാനിപ്പിക്കേണ്ടി വരും.

10. ചില കോഴ്സുകൾ പരമ്പരാഗത സ്വഭാവമില്ലാത്തവയും എന്നാൽ തൊഴിൽ സാധ്യതയുള്ളവയുമാണ്. ജേർണലിസം, മാസ് കമ്മ്യൂണിക്കേഷൻ, സഹകരണം, ടൂറിസം, ഹോട്ടൽ മാനേജ്മെൻറ് എന്നിവ ഉദാഹരണങ്ങളാണ്. ഇത്തരം കോഴ്സുകൾ അതതു മേഖലകളിലെ വൊക്കേഷണൽ ഏജൻസികൾക്ക് വിടുന്നതാണ് നല്ലത്. പഞ്ചായത്ത് സമിതികൾ പോലുള്ള ഏതെങ്കിലും അംഗീകൃത ഏജൻസിക്ക് ഇവയെല്ലാം അടങ്ങുന്ന കമ്മ്യൂണിറ്റി കോളേജുകൾ തുടങ്ങുന്ന കാര്യവും പരിഗണിക്കാം. ഇത്തരം കോഴ്സുകൾക്ക് അംഗീകാരം നൽകുന്നതിനായി സ്റ്റേറ്റ് ഗവൺമെൻറിൻെറ കീഴിൽ ഒരു ഏജൻസിയുടെ കാര്യവും പരിഗണിക്കാം. കമ്മ്യൂണിറ്റി കോളേജുകൾക്കു തന്നെ സർട്ടിഫിക്കറ്റുകൾ നൽകാം. അതിനുള്ള അക്കാദമിക് സഹായം സർവകലാശാലകൾക്കു നൽകാം.

## തൊഴിൽ വിദ്യാഭ്യാസം

11. ഐ.ടി.ഐ.കൾ, ഐ.ടി.സി.കൾ മുതലായ നിരവധി സ്ഥാപനങ്ങൾ ഇപ്പോൾതന്നെ പ്രവർത്തിക്കുന്നുണ്ട്. കൂടാതെ കച്ചവട താത്പര്യമുള്ള ഏജൻസികൾ സംശയാസ്പദമായ നിലവാരമുള്ള നിരവധി കോഴ്സുകൾ നടത്തുന്നുണ്ട്. സർവകലാശാലകൾ നടത്തുന്ന പല കോഴ്സുകളും വ്യത്യസ്തമല്ല.

12. രണ്ടുതരത്തിലുള്ള വൊക്കേഷണൽ കോഴ്സുകളുണ്ട്. ഒന്ന്, ഉയർന്ന നിലവാരത്തിലുള്ള വിജ്ഞാനവും നൈപുണികളും നൽകുന്നവ : ഉദാ : നഴ്സിങ്ങ്. രണ്ട്, ആറു മാസം മുതൽ രണ്ടു വർഷം വരെ നീളുന്ന ഡിപ്ലോമാ കോഴ്സുകൾ. ഇവയിൽ ആദ്യത്തെ കോഴ്സുകൾ കമ്മ്യൂണിറ്റി കോളേജുകളിലോ അവയ്ക്കു വേണ്ടിയുള്ള പ്രത്യേക സ്ഥാപനങ്ങളിലോ നൽകാം. രണ്ടാമത്തവ കമ്മ്യൂണിറ്റി പോളിടെക്നിക്കുകളിലോ ഐ.ടി.ഐ കളിലോ നൽകാം. ഇപ്പോൾ വിവിധ ഡിപ്പാർട്ട്മെൻറുകൾ നടത്തുന്ന തൊഴിൽ കോഴ്സുകളെ പഞ്ചായത്ത് സംവിധാനത്തിൻെറ കീഴിൽ കൊണ്ടുവരുന്ന കാര്യവും പരിഗണിക്കാം. ഏതാണ്ട് 50 ശതമാനത്തോളം കുട്ടികളെ വൊക്കേഷണൽ ടെക്നിക്കൽ കോഴ്സുകളിലേക്ക് പടിപടിയായി പ്രവേശിപ്പിക്കുന്ന കാര്യവും പരിഗണിക്കാം.

## പ്രൊഫഷണൽ വിദ്യാഭ്യാസം

13. പ്രൊഫഷണൽ കോഴ്സുകൾക്കും മാറ്റം വരേണ്ടതുണ്ട്. വിശാലമായ അടിത്തറയുള്ളതും അയവുള്ളതുമായ മോഡ്യൂളുകളുടെ അടിസ്ഥാനത്തിലുള്ള കോഴ്സുകൾ, ക്രെഡിറ്റ് സമ്പ്രദായം, വ്യത്യസ്ത തലങ്ങളിലുള്ള പ്രവേശനം എന്നിവയുള്ള കോഴ്സുകളാണിന്ന് ആവശ്യം. ലാബറട്ടറി പ്രവർത്തനങ്ങൾ പ്രശ്നാധിഷ്ഠിതവും പ്രക്രിയാധിഷ്ഠിതവുമാകണം. കരിക്കുലം തുടർച്ചയായി പുനഃപരിശോധിക്കപ്പെടണം. അധ്യാപക നിയമനം മെരിറ്റടിസ്ഥാനത്തിൽ തുറന്ന മത്സരത്തിലൂടെയാകണം. ഫാക്കൽറ്റിയെ മെച്ചപ്പെടുത്തൽ, സ്റ്റഡി ലീവ്, സമ്മർ ട്രെയിനിംഗ്, കൺസൽറ്റൻസി, ഗവേഷണ സൗകര്യങ്ങൾ മുതലായവ ഫലപ്രദമായി ഉപയോഗപ്പെടുത്തി നടത്തണം. എല്ലാ വർഷവും സ്റ്റാഫ് അപ്രൈസൽ നടത്തണം. തെരഞ്ഞെടുത്ത സ്ഥാപനങ്ങളിൽ അക്കാദമിക് സ്വയം പ്രവർത്തനം നടപ്പിലാക്കാം.

14. കുട്ടികൾക്ക് ഒരുകൂട്ടം കോർ വിഷയങ്ങളും അടിസ്ഥാനവിഷയങ്ങളും പഠിക്കാം. ഇതു കൂടാതെ അവർ ഒരു കൂട്ടം ഇലക്ടീവുകളും പഠിക്കണം. അവയിൽ മാനേജ്മെൻറ്, മാനവിക വിഷയങ്ങൾ തുടങ്ങിയവും ഉൾപ്പെടുത്താം. കോഴ്സുകൾ ഡിസൈൻ ചെയ്യുന്നതിന് സ്ഥാപനങ്ങൾക്ക് സ്വയം പ്രവർത്തന ക്ഷമത അനുവദിക്കാം. ബോധനത്തിനുള്ള സമയം കൂടാതെ ലൈബ്രറി വർക്ക്, അസൈൻമെൻറുകൾ മുതലായ സ്വയം പഠന മാർഗങ്ങൾക്കും സമയമുണ്ടാകണം. സിലബസിൻെറ ചില ഭാഗങ്ങൾ, സെമിനാറുകൾ, ചർച്ചകൾ ക്ഷണിച്ചു നടത്തുന്ന പ്രഭാഷണങ്ങൾ എന്നിവയിലൂടെ നടപ്പിലാക്കാം. മിനിമം ഗ്രേഡ് നേടാൻ കഴിയാത്തവർക്ക് റെഗുലർ കോഴ്സുകൾ കൂടാതെ അധികം പ്രവർത്തനങ്ങൾ നൽകണം. രണ്ടാമത്തെ പ്രാവശ്യം ലക്ഷ്യമെത്താത്തവർ കോഴ്സ് അവസാനിപ്പിക്കേണ്ടിവരും. തെറ്റായ മൂല്യനിർണയത്തിനുള്ള പ്രതിവിധികൾ ഉണ്ടാകണം.

15. പോളി ടെക്നിക്കൽ വിദ്യാഭ്യാസമാണ് വികാസമർഹിക്കുന്ന മറ്റൊരു മേഖല. പോളി ടെക്നിക്കുകളെ ബിരുദ പഠനത്തിന് തുല്യമാക്കുകയും ഉന്നത വിദ്യാഭ്യാസത്തിൻെറ ധാരയാക്കുകയും വേണം. പ്രിൻറിംഗ് ടെക്നോളജി, ടെക്സ്റ്റൈൽ ടെക്നോളജി, കമ്പ്യൂട്ടർ ആപ്ലിക്കേഷൻസ്, ലാബ് ടെക്നീഷ്യൻ മുതലായവ ഉദാഹരണങ്ങളാണ്. ഇവ കമ്മ്യൂണിറ്റി പോളിടെക്നിക്കുകളായി മാറും. അവയ്ക്ക് സ്വന്തം സെർട്ടിഫിക്കേഷൻ സമ്പ്രദായവും ഒരു അക്രെഡിറ്റേഷൻ സമ്പ്രദായവും ഉണ്ടാകും.

## മെഡിക്കൽ വിദ്യാഭ്യാസം

16. മെഡിക്കൽ വിദ്യാഭ്യാസത്തെ നിലവിലുള്ള ആരോഗ്യ പരിപാലന

സമ്പ്രദായവുമായി ബന്ധിപ്പിക്കണം. അതിനുള്ള ഒരു പ്രധാന മാർഗം പ്രവേശന പരീക്ഷകളെ അഭിരുചി പരീക്ഷകളാക്കി മാറ്റുകയും കുട്ടികളുടെ സാമൂഹ്യ പ്രതിബദ്ധത കണക്കിലെടുക്കുകയും ചെയ്യുകയാണ്. മെഡിക്കൽ കരിക്കുലം അന്തർ വിഷയാത്മകമാക്കുകയും ക്ലിനിക്കൽ പ്രാക്ടീസിൻെറ സാമൂഹ്യ സാമ്പത്തിക ഘടകങ്ങൾകൂടി പഠന വിഷയമാക്കുകയും വേണം. വിദ്യാർഥികൾക്കു ഗ്രാമങ്ങളിൽ ഇൻേറൺ ഷിപ്പ് നിർബന്ധമാക്കുകയും അതിനെക്കുറിച്ചുള്ള പ്രോജക്ട് റിപ്പോർട്ട് ബിരുദം നേടുന്നതിനുള്ള ആവശ്യഘടകമാക്കുകയും വേണം. എല്ലാ വിദ്യാർഥികളും ഉടനടി പോസ്റ്റ് ഗ്രാജുവേറ്റ് തലത്തിലേക്കു പോകണമെന്നില്ല. ബിരുദം പൂർത്തിയാക്കിയ ഡോക്ടർക്ക് ഇപ്പോൾ ആതുര സേവനത്തിനുള്ള ആത്മവിശ്വാസമില്ല. പോസ്റ്റ് ഗ്രാജുവേറ്റ് ബിരുദമെടുത്ത ആൾ സ്പെഷ്യലിസ്റ്റ് ആശുപത്രികളിൽ ജോലി ചെയ്യുകയോ പുറത്തു പോവുകയോ ചെയ്യുന്നു. ഇവരെ നമ്മുടെ അടിസ്ഥാന ആരോഗ്യ പരിപാലന മേഖലയിൽ ഉപയോഗിക്കാൻ സാധിക്കുന്നില്ലെന്നർത്ഥം. ഗവേഷണത്തിൽ അഭിരുചി പ്രദർശിപ്പിക്കുന്ന ഡോക്ടർമാരാണ് ബിരുദാനന്തര പഠനത്തിനു പോകേണ്ടത്.

17. പാരാ മെഡിക്കൽ കോഴ്സുകൾക്ക് ഇപ്പോഴും അർഹിക്കുന്ന പ്രാധാന്യമില്ല. സർവകലാശാലകളിൽ തുടങ്ങിയ പാരാമെഡിക്കൽ കോഴ്സുകളെല്ലാം ജനപ്രീതി നേടിയവയാണ്. ഇത്തരത്തിലുള്ള കോഴ്സുകൾ മെഡിക്കൽ കോളേജ് ആശുപത്രികൾ ഉൾപ്പെടെയുള്ള പ്രധാന ആശുപത്രികളുടെ സൗകര്യങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ട് കമ്മ്യൂണിറ്റി കോളേജുകളുടെ മാതൃകയിൽ പ്രവർത്തിപ്പിക്കുകയാണ് നല്ലത്. പ്രാദേശിക തലത്തിൽ ഹെൽത്ത് വർക്കേഴ്സിൻെറ പരിശീലനത്തിനുള്ള സംവിധാനവും ഉണ്ടായിരിക്കണം.

## അധ്യാപക വിദ്യാഭ്യാസം

18. പഠന കേന്ദ്രീകൃതമായ വിദ്യാലയ ഘടനയിൽ കുട്ടികളുടെ സുഹൃത്തും വഴികാട്ടിയുമായി പ്രവർത്തിക്കുകയും, സാമൂഹ്യ യാഥാർത്ഥ്യങ്ങളെയും ശിശുമനഃശാസ്ത്രത്തെയും കുറിച്ചു ധാരണയുണ്ടാകുകയും ചെയ്യുന്ന അധ്യാപകരെ സൃഷ്ടിക്കുന്നതിന് അധ്യാപക വിദ്യാഭ്യാസത്തിൻെറ പൂർണമായ പുനരാവിഷ്കാരം ആവശ്യമാണ്. അധ്യാപക വിദ്യാഭ്യാസത്തെ പ്രൊഫഷണലാക്കിയാൽ മാത്രമേ ഈ പുനരാവിഷ്ക്കാരം സാധിക്കൂ. ഹയർ സെക്കണ്ടറി തലത്തിനുശേഷം അധ്യാപനത്തിൽ വ്യക്തമായ അഭിരുചിയുള്ളവരെ മാത്രമാണ് അധ്യാപക വിദ്യാഭ്യാസ കോഴ്സുകളിലേക്ക് തെരഞ്ഞെടുക്കേണ്ടത്. വിദ്യാഭ്യാസത്തിൽ ബിരുദത്തിനു വേണ്ടിയുള്ള ത്രിവത്സര കോഴ്സുകൾ നടപ്പിലാക്കണം. ഈ കോഴ്സുകൾ സാധാരണ ബിരുദ

കോഴ്സുകൾപോലെ സംവിധാനം ചെയ്യണം. അതിന് ബോധന ശാസ്ത്രത്തിൻെറ ഘടകം ഉണ്ടാകും. ത്രിവത്സര കോഴ്സിനു ശേഷം ഇൻേറൺഷിപ്പിൻെറ കാലഘട്ടം ഉണ്ടാകണം. സെക്കണ്ടറി വിദ്യാഭ്യാസത്തിലെ ഐച്ഛിക വിഷയങ്ങളും ഹയർസെക്കണ്ടറി തലവും കൈകാര്യം ചെയ്യുന്നവർക്ക് വിദ്യാഭ്യാസത്തിൽ ബിരുദാനന്തര ബിരുദം നേടിയിരിക്കണം. പ്രീപ്രൈമറി ടീച്ചർമാർ ഹയർ സെക്കണ്ടറി വിദ്യാഭ്യാസത്തിനുശേഷം ഒരു ദ്വിവത്സര കോഴ്സ് പൂർത്തിയാക്കിയവരായിരിക്കണം. കായിക വിദ്യാഭ്യാസം പ്രത്യേക ബിരുദ കോഴ്സായി തുടരണം. ഇൻേറൺഷിപ്പിൻെറ കാലാവധി ഒരു വർഷമാകണം.

19. ടീച്ചേഴ്സ് ട്രെയിനിംഗ് കോളേജുകളിൽ ബഹുവിഷയാത്മക സ്വഭാവമുള്ള ഫാക്കൽറ്റിയുണ്ടാകണം. പ്രത്യേക വിഷയങ്ങളും, സൈക്കോളജി, സോഷ്യോളജി മുതലായവയും പഠിപ്പിക്കുന്നവർക്ക് ആ വിഷയങ്ങളിൽ ബിരുദാനന്തര ബിരുദം ഉണ്ടാകണം. ഇതിനു കരിക്കുലം മാർഗരേഖ SCERT തയ്യാറാക്കണം. കോളേജുകളുടെ പ്രവർത്തനം മോണിട്ടർ ചെയ്യുന്നതും SCERT തന്നെയാകണം. കായിക-കലാ-തൊഴിൽ വിദ്യാഭ്യാസ മേഖലകൾക്ക് പ്രത്യേക ട്രെയിനിംഗ് കോളേജുകൾ വേണം.

ബിരുദാനന്തര പഠനം

20. ബിരുദാനന്തര പഠനത്തിൻെറ ലക്ഷ്യം അത്യുന്നതമായ വൈദഗ്ധ്യത്തിൻെറ വികാസവും പുതിയ വിജ്ഞാനത്തിൻെറ സൃഷ്ടിക്കാവശ്യമായ അടിത്തറയുടെ രൂപീകരണവുമാണ്. അതുകൊണ്ട് ബിരുദാനന്തര പഠനം പ്രോജക്ടുകളുമായും ഗവേഷണവുമായും ബന്ധിതമാണ്. ബിരുദാനന്തര പഠനം നടത്തുന്ന എല്ലാ വിദ്യാർഥികളും ഗവേഷണം സ്വന്തം ജീവിത പ്രവർത്തനമായി ഏറ്റെടുക്കണമെന്നില്ല. എങ്കിലും ബിരുദാന്തര പഠനം നടത്തുന്ന വിദ്യാർഥി ജീവിതകാലത്ത് ഏതെങ്കിലും ഘട്ടത്തിൽ ഒരു പഠനപ്രവർത്തനം ഏറ്റെടുക്കാനുള്ള കഴിവ് ആർജിച്ചിരിക്കണം.

21. ബിരുദാനന്തര പഠനത്തിൽ കോളേജുകളും സർവകലാശാലാകേന്ദ്ര ങ്ങളും ഒരേ കോഴ്സുകൾ ഒരേ സൗകര്യങ്ങളും സിലബസും അനുസരിച്ച് നടത്തേണ്ടതാണ്. ഇതുചെയ്യണമെങ്കിൽ ബിരുദാനന്തരപഠനം നടക്കുന്ന കോളേജുകളുടെ എണ്ണം പരിമിതപ്പെടുത്തുകയും അത്തരം സ്ഥാപനങ്ങളിലെ സൗകര്യങ്ങൾ യുക്തമായ ഒരു അക്രെഡിറ്റേഷൻ ഏജൻസിയെക്കൊണ്ട് പരിശോധിപ്പിക്കുകയും വേണം. പ്രത്യേക സാമൂഹ്യ പ്രശ്നങ്ങളും പുതിയ വിജ്ഞാനമേഖലയും കേന്ദ്രീകരിച്ചുള്ള വൈവിധ്യമാർന്ന കോഴ്സുകൾ ഈ ഘട്ടത്തിൽ നൽകും. ഇത് വിദ്യാർഥികളെ സാമൂഹ്യ പ്രശ്നമേഖലകളെ കേന്ദ്രീകരിച്ചുള്ള പുതിയ

വിജ്ഞാനത്തിൻെറ സൃഷ്ടിക്കു പ്രേരിപ്പിക്കുന്നു. കോളേജുകളു മായി സഹകരിച്ച് സർവകലാശാലകൾക്കു നേരിട്ടു തന്നെ ബിരുദാനന്തര കോഴ്സുകൾ നടത്താവുന്നതാണ്.

22. ബിരുദ കോഴ്സുകളിൽ വൈജ്ഞാനിക മേഖലയെ മൊത്തത്തിൽ ഉൾക്കൊള്ളുകയാണുദ്ദേശ്യമെങ്കിൽ ബിരുദാനന്തര കോഴ്സുകളിൽ വിദ്യാർഥികളെ തുടർപഠനത്തിനു പ്രേരിപ്പിക്കുന്ന പ്രശ്നങ്ങൾ തിരിച്ചറിയുകയാണ് ലക്ഷ്യം. ഇതിന് നിലവിലുള്ള വിജ്ഞാനത്തെ വിമർശനാത്മകമായി പഠിക്കണം. വിമർശനാത്മക സമീപനമാണ് ഗവേഷണത്തിൽ താത്പര്യവും സാമൂഹ്യപ്രശ്നങ്ങൾ പരിഹരിക്കുന്നതിനുള്ള കഴിവും ശക്തിപ്പെടുത്തുന്നത്. ഈ ഘട്ടത്തിൽ വൻതോതിൽ സ്വയംപഠനരൂപങ്ങൾ - ലൈബ്രറിവർക്ക്, പ്രോജക്റ്റുകൾ, ലാബറട്ടറി വർക്ക്, സെമിനാറുകൾ - ഉണ്ടാകും. അദ്ധ്യാപകർ നിശ്ചിതമായ പ്രഭാഷണങ്ങളിലൂടെ വിദ്യാർഥികളെ സഹായിക്കും. പ്രോജക്റ്റ് റിപ്പോർട്ടുകൾ, സെമിനാറുകൾ, എന്നിവയും ഗ്രൂപ്പ് വർക്കും മൂല്യനിർണയത്തിനു വിധേയമാകും. മൂല്യനിർണയത്തിൽ ഗ്രൂപ്പ് ചർച്ചകൾ, മുഴുവനും ഫാക്കൽറ്റിയുടെ മുമ്പിലുള്ള തുറന്ന ന്യായീകരണവുമാകാം. എഴുത്തു പരീക്ഷകൾ വിദ്യാർഥികളുടെ വിമർശനത്തിനും വിശകലനത്തിനുമുള്ള കഴിവുകളെ പരിശോധിക്കണം.

23. ഗവേഷണത്തിൻെറ നിലവാരം വർദ്ധിക്കുന്നത് സർവകലാശാലകൾ യഥാർഥ വൈജ്ഞാനിക കേന്ദ്രങ്ങളായി മാറുമ്പോഴാണ്. സർവകലാശാലകൾ ഗവേഷണത്തിന് മുൻഗണന നൽകുകയും ഡിപ്പാർട്ടുമെൻറുകളെ ഉയർന്ന ഗവേഷണ കേന്ദ്രങ്ങളാക്കി മാറ്റുകയും വേണം. ഇതിന് ഉയർന്ന നിലവാരത്തിലുള്ള ഗവേഷകരെ സർവകലാശാല കേന്ദ്രങ്ങളിൽ നിയമിക്കുകയും വേണ്ടത്ര അടിസ്ഥാന സൗകര്യങ്ങൾ നൽകുകയും വേണം. ഡിപ്പാർട്ട്മെൻറുകൾക്ക് സ്വന്തം ഗവേഷണപ്ലാനുകൾ തയ്യാറാക്കാനും ഗവേഷണം നടത്തുന്നതിന് കുട്ടികളെ തെരഞ്ഞെടുക്കാനും പൂർണ സ്വാതന്ത്ര്യം നൽകണം. ഡിപ്പാർട്ടുമെൻറുകളിലെ ഗവേഷണം മോണിട്ടർ ചെയ്യുന്നതിന് ഒരു അക്രഡിറ്റഡ് ബോഡി ഉണ്ടാകണം എല്ലാ ഡിപ്പാർട്ട്മെൻറുകൾക്കും പുറത്തു നിന്നുള്ള വിദഗ്ധർ അടങ്ങുന്ന ഗവേഷണ സമിതികൾ ഉണ്ടാകണം.

24. സർവകലാശാലകളുടെ ഭരണപരവും അക്കാദമികവുമായ വികേന്ദ്രീകരണം അത്യാവശ്യമാകണം. സർവകലാശാലകളുടെ മാർഗരേഖയനുസരിച്ച് സിലബസുണ്ടാക്കുന്നതിനും മൂല്യനിർണയം നടത്തുന്നതിനുമുള്ള അക്കാദമിക് ഓട്ടോണമി കോളേജുകൾക്കു നൽകണം. ഡിപ്പാർട്ടുമെൻറുകൾക്കും ഓട്ടോണമി നൽകണം. സർവകലാശാലയിലെ അക്കാദമിക് പ്രവർത്തനങ്ങളെ

ഡിപ്പാർട്ട്മെൻറുകളിൽ വികേന്ദ്രീകരിക്കണം. ഉന്നത വിദ്യാഭ്യാസത്തിൻെറ എല്ലാ മേഖലകളിലുമുള്ള നിലവാരത്തെ അവലോകനവും മോണിട്ടറിംഗും ചെയ്യുന്നതിനു സർവകലാശാലകൾ അക്കാദമിക് റിവ്യു ബോർഡുകൾ രൂപീകരിക്കണം. സർവകലാശാലകളും കോളേജുകളും യുജിസി രൂപീകരിച്ച നാഷണൽ അസെസ്മെൻറ് ആൻറ് അക്രഡിറ്റേഷൻ കൗൺസിലിൽ അഫിലിയേറ്റ് ചെയ്യണം.

25. സർവകലാശാലകൾ പുതിയ അക്കാദമിക് പരിപാടികളും കരിക്കുലവും രൂപപ്പെടുത്തണം. ഇതിനു ഡിപ്പാർട്ടുമെൻറുകൾ നേതൃത്വം നൽകണം. പുതിയ കരിക്കുലത്തിനനുസരിച്ച് ബോർഡ് ഓഫ് സ്റ്റഡീസ് മാർഗരേഖ രൂപീകരിക്കണം. ബാക്കിയുള്ള സിലബസ് രൂപീകരണ പ്രവർത്തനങ്ങൾ മുഴുവൻ കോളേജുകൾക്കു വിട്ടുകൊടുക്കാവുന്നതാണ്. അക്കാദമിക് സമിതികൾ കൂടുതൽ ശ്രദ്ധിക്കേണ്ടത് ഉന്നത വിദ്യാഭ്യാസത്തിൻെറ നിലവാരം, കോഴ്സുകളുടെ മോണിട്ടറിംഗ്, മൂല്യനിർണയത്തിൻെറ നിലവാരം തുടങ്ങിയവയിലാണ്.

26. ആഗോളവൽക്കരണത്തിൻെറ സാഹചര്യങ്ങളിൽ നിരവധി ഏജൻസികൾ - വിദേശ ഏജൻസികൾ ഉൾപ്പെടെ നമ്മുടെ ഉന്നതവിദ്യാഭ്യാസത്തിലേക്കു കടന്നുവരുന്നുണ്ട്. ഇത്തരം ഏജൻസികൾ നമ്മുടെ സംസ്ഥാനത്തിൻെറയും ജനങ്ങളുടെയും വികസനത്തിന് ഉപയോഗിക്കാമെങ്കിൽ നമുക്ക് അവരുമായി സഹകരിക്കാം. അതേസമയം കച്ചവടവൽക്കരണത്തിനും അക്കാദമിക് നിലവാരത്തിൻെറ തകർച്ചക്കുമെതിരായി പോരാടണം. ഓരോ ഏജൻസിയുടെ പ്രോജക്റ്റും പ്രത്യേക പരിശോധനയ്ക്കു വിധേയമായി തീരുമാനമെടുക്കേണ്ടിവരും.

27. പ്രാദേശിക തലത്തിലുള്ള വിഭവ കേന്ദ്രങ്ങളായും സർവകലാശാലകൾ പ്രവർത്തിക്കണം. പ്രാദേശികതലത്തിലുണ്ടാകുന്ന സാമൂഹ്യവും ശാസ്ത്രീയവുമായ പ്രശ്നങ്ങൾക്ക് പരിഹാരം നിർദ്ദേശിക്കാൻ സർവകലാശാലകൾക്ക് കഴിയണം. ഈ ശ്രമം കാമ്പസുകളിൽ ഗവേഷണത്തിനും പുതിയ അറിവിനും വേണ്ടിയുള്ള ത്വര നിലനിർത്താൻ സഹായിക്കും.

# അഞ്ച്

1. കേരളഭാഷയായ മലയാളം ഇന്ത്യയിലെ ഏറ്റവും വികസിതമായ ഭാഷകളിലൊന്നാണ്. സമ്പൂർണസാക്ഷരത, ഗ്രന്ഥശാലകളുടെ പ്രചാരം, പുസ്തകങ്ങൾ, പത്രങ്ങൾ, ആനുകാലികങ്ങൾ എന്നിവയുടെ പ്രസിദ്ധീകരണം മുതലായവ ഈ ഭാഷയെ ഏകീകരിക്കുന്നതിനും എഴുത്തുഭാഷയെ കേരളത്തിൻെറ എല്ലാ ഭാഗങ്ങളിലും ഉപയോഗിക്കുന്നതിനും കാരണമായിട്ടുണ്ട്. ചില ഭാഗങ്ങളിൽ ആദിവാസികളുടെ വായ്മൊഴികളും മറ്റു ചിലയിടങ്ങളിൽ കന്നഡ, തുളു, തമിഴ്, കൊങ്കിണി മുതലായവയും ഉപയോഗിക്കുന്നുവെന്നത് നേരാണ്. എങ്കിലും മലയാള ഭാഷയുടെ വികാസത്തെ അത് ബാധിച്ചിട്ടില്ല.

2. ഇരുന്നൂറു വർഷത്തെ കൊളോണിയൽ വാഴ്ചയുടെ ഫലമായി ഇന്ന് ഒരു ഭാഷാപ്രശ്നം ഉടലെടുത്തിരിക്കുകയാണ്. കൊളോണിയൽ വാഴ്ചക്കാലത്ത് ഇംഗ്ലീഷ് പദവിയുടെയും അധികാരത്തിൻെറയും ഉന്നതസംസ്കാരത്തിൻെറയും ചിഹ്നമായി. സ്വാതന്ത്ര്യത്തിനു ശേഷം ഈ മനോഭാവം തുടർന്നു. കൂടാതെ, അന്താരാഷ്ട്ര വാണിജ്യത്തിൻെറയും ആശയവിനിമയരൂപങ്ങളുടെയും ഭാഷ ഇംഗ്ലീഷാണെന്ന ധാരണയും വളർന്നുവന്നു. മലയാളം വികസിച്ചുവന്ന കേരളത്തിൽപോലും ഇംഗ്ലീഷിന് അനുകൂലമായ നിലപാട് ശക്തിപ്പെട്ടു. പ്രൈമറിതലത്തിൽ ഇംഗ്ലീഷ് മാധ്യമമാക്കണമെന്ന വാദത്തിന് ശക്തി ഇപ്പോൾ കുറഞ്ഞു വരുന്നുണ്ടെങ്കിലും, പിന്നീട് ഇംഗ്ലീഷ്തന്നെ മാധ്യമമാകണമെന്ന് ശഠിക്കുന്നവർ ഏറെയാണ്.

3. മലയാളത്തിന് ഒരു ഉയർന്ന വൈജ്ഞാനിക ഭാഷയാകാൻ കഴിയുകയില്ലെന്ന വാദത്തിൽ കഴമ്പില്ല. എല്ലാ ഭാഷകളും വളർന്നുവരുന്നത് പുതിയ പദങ്ങളും ഭാഷാ പ്രയോഗങ്ങളും പ്രചരിപ്പിച്ചുതന്നെയാണ്. അവയിൽ ചിലത് പ്രചാരത്തിൽ വരുന്നു, മറ്റു ചിലത് നശിക്കുന്നു. കേരളത്തിൽ മലയാളം പ്രൈമറിതലത്തിൽ മാത്രമുപയോഗിക്കാവുന്ന 'ലളിത' ഭാഷയല്ല, അത് മറ്റു തലങ്ങളിൽ മാധ്യമമാക്കി ഉപയോഗിച്ചുമാത്രമേ അതിൻെറ സാധ്യതകൾ വികസിക്കുകയുള്ളൂ. എങ്കിലും ശാസ്ത്രസാങ്കേതിക വിദ്യകൾ, അന്തർദ്ദേശീയ വാണിജ്യവും ആശയവിനിമയവും, വിവിധ സംസ്ഥാനങ്ങൾ തമ്മിലുള്ള 'ബന്ധഭാഷ' എന്നിങ്ങനെ ഇംഗ്ലീഷിനുള്ള പ്രാധാന്യത്തെ എടുത്തുകാട്ടാനുള്ള ശ്രമം തുടരുകയാണ്.

4. കേരളം ഇന്നുവരെ ത്രിഭാഷാപദ്ധതി അംഗീകരിച്ചിട്ടുണ്ട്. ഹിന്ദിയും ഇംഗ്ലീഷും അപ്പർപ്രൈമറിതലം മുതൽ പഠിപ്പിക്കുന്നു. മലയാളത്തെ സംസ്കാരത്തിൻെറയും ആശയവിനിമയത്തിൻെറയും

ഭാഷയായാണ് പ്രധാനമായി കാണുന്നത്. ഹിന്ദി ദേശീയ സംസ്കാരത്തെ പരിചയപ്പെടുത്തുന്ന ഭാഷയായും ഇംഗ്ലീഷ് വിദേശ ഭാഷയായും. ക്ലാസിക്കൽ ഭാഷകളെന്ന നിലയിൽ–ഇന്നത്തെ സാഹചര്യങ്ങളിൽ, പലപ്പോഴും വിഭാഗീയമായ കാരണങ്ങളാലും– അറബിയും സംസ്കൃതവും പഠിപ്പിക്കുന്നുണ്ട്. ഈ ഭാഷകൾ മലയാളത്തിനുപകരമായും പഠിപ്പിക്കുന്നു. ഈ വ്യത്യസ്താവശ്യങ്ങളെല്ലാം അംഗീകരിക്കപ്പെടണമെങ്കിൽ നാലു ഭാഷകളെങ്കിലും സെക്കണ്ടറി തലത്തിൽ പഠിപ്പിക്കേണ്ടിവരും. ചില പ്രദേശങ്ങളിൽ തമിഴും കന്നഡയും കൂടി പഠിപ്പിക്കേണ്ടിവരും. ഇത് പ്രായോഗികമായ തീരുമാനമാവില്ല. ഇപ്പോൾതന്നെ ഭാഷയിലെ പഠനഭാരം കൂടുതലാണ്. സ്വാഭാവികമായി കുട്ടികൾ മലയാളം, ഇംഗ്ലീഷ്, ഹിന്ദി എന്നീ ഭാഷകൾ സ്വീകരിക്കും. അറബിയും സംസ്കൃതവും വേണമെങ്കിൽ ഇംഗ്ലീഷിനും ഹിന്ദിക്കും പകരം സെക്കണ്ടറിതലത്തിൽ പഠിപ്പിക്കാം. പ്രൈമറിതലത്തിൽ ഇംഗ്ലീഷോ അറബിയോ മാധ്യമമാക്കാനുള്ള നിർദേശം പൂർണമായി നിരാകരിക്കേണ്ടതാണ്. ഭാഷാ ന്യൂനപക്ഷങ്ങൾക്ക് അവരുടെ ഭാഷ, മാധ്യമമായിരിക്കും. മൂന്നാം സ്റ്റാൻഡേർഡ് മുതലെങ്കിലും അവരെ മലയാളം പഠിപ്പിക്കും. ആദിവാസികൾക്ക് അവരുടെ വായ്മൊഴിയിൽ പഠനം ആരംഭിക്കുകയും മലയാളലിപിയിലേക്കും ഭാഷയിലേക്കും കാലക്രമേണ മാറുകയും ചെയ്യാം.

5. വിദ്യാഭ്യാസരംഗത്ത് ഇംഗ്ലീഷിന് ഇന്നുമുള്ള ആധിപത്യം കൊളോണിയൽ പൈതൃകങ്ങളെയും സാമൂഹ്യ ഉച്ചനീചത്വങ്ങളെയും തുടച്ചുനീക്കാനുള്ള ശ്രമങ്ങൾക്ക് വിലങ്ങുതടിയാണ്. സമൂഹത്തിലെ ഉപരിവർഗത്തിന് ഇംഗ്ലീഷ് പഠനം കൊണ്ട് നേട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. ദരിദ്രർ അന്നും ഇന്നും ഇംഗ്ലീഷിന് ഉപരിവർഗവുമായി ബന്ധപ്പെടുത്തുന്നു. ജനാധിപത്യവൽക്കരണത്തിൻെറ അർഥം ഏറ്റവും താഴ്ന്ന ജനവിഭാഗത്തിനു തുല്യ അവസരങ്ങൾ ഉറപ്പു വരുത്തുകയാണ്. ഇംഗ്ലീഷ് സമ്പന്നവും വളർച്ചയെത്തിയതുമായ ഭാഷയാണെങ്കിലും അതിൻെറ ഇന്ത്യയിലുള്ള ആധിപത്യം രണ്ടു നൂറ്റാണ്ടുകളിലെ കൊളോണിയൽ ആധിപത്യത്തിൻെറ സൃഷ്ടിയാണെന്നത് മറക്കാനാവില്ല. അതുകൊണ്ട് വിദ്യാഭ്യാസത്തിൻെറ എല്ലാ ഘട്ടങ്ങളിലും അധ്യയനമാധ്യമം ഇംഗ്ലീഷിൽ നിന്ന് മലയാളത്തിലേക്കു മാറണം. പൊതുനയത്തിനു വിപരീതമായി അധ്യയനമാധ്യമത്തിൻെറ കാര്യത്തിൽ ഇംഗ്ലീഷിനുവേണ്ടി ശഠിക്കുന്നവരെ മാനദണ്ഡങ്ങൾ അംഗീകരിപ്പിക്കാൻ ഗവൺമെൻറിനു കഴിയണം.

ആറ്

# വിദ്യാഭ്യാസമാനേജ്മെൻറ്

1. സമൂഹത്തിലെ അംഗങ്ങൾക്ക് വിദ്യാഭ്യാസം നൽകുക എന്നത് സമൂഹത്തിൻെറ ഉത്തവാദിത്വമാണ്. സ്വകാര്യ വ്യക്തികളുടെയും സംഘടനകളുടെയും വിദ്യാഭ്യാസ പ്രവർത്തനങ്ങൾ ഈ പൊതുസന്ദർഭത്തിൽ കാണാൻ കഴിയണം. സ്വകാര്യവ്യക്തികൾക്കും സംഘടനകൾക്കും സ്വന്തമായ താല്പര്യങ്ങളും ലക്ഷ്യങ്ങളുമുണ്ടായിരിക്കാം. പക്ഷേ, സമൂഹവും സമൂഹത്തിൻെറ പ്രതിനിധി എന്ന നിലയിൽ ഗവൺമെൻറും വെയ്ക്കുന്ന നിയമാവലികളും മാനദണ്ഡങ്ങളും എല്ലാ സ്ഥാപനങ്ങൾക്കും ഒരുപോലെ ബാധകമാണ്. വ്യത്യസ്ത താല്പര്യങ്ങൾ നിലവിലുള്ളതുകൊണ്ട്, ഗവൺമെൻറിൻെറ പങ്ക് വിദ്യാഭ്യാസത്തെക്കുറിച്ച് സാമൂഹ്യമായ സമന്വയം സൃഷ്ടിക്കുക എന്നതാണ്. ഇതിനായി ഗവൺമെൻറിന് വ്യത്യസ്ത അഭിപ്രായങ്ങളുള്ള വിഭാഗങ്ങളെ ഒരുമിച്ച് കൊണ്ടുപോകേണ്ടിവരും. വ്യത്യസ്ത അഭിപ്രായങ്ങൾ പൊതുതാത്പര്യങ്ങൾക്ക് ഹാനി വരുത്താതെ സമന്വയിപ്പിക്കണം. ഇത് വിദ്യാഭ്യാസ മാനേജ്മെൻറിൻെറ ഒരു പ്രധാനഘടകമാണ്.

2. വിദ്യാഭ്യാസ മാനേജ്മെൻറിന് സൂക്ഷ്മതലത്തിലുള്ള ഘടകവുമുണ്ട്. ഈ മേഖലയിൽ സമൂഹ താത്പര്യങ്ങളുടെ രക്ഷാകർത്താവ് എന്ന നിലയിൽ ഗവൺമെൻറിന് വിശേഷചുമതലകളുണ്ട്. ഉദാഹരണത്തിന് വിദ്യാലയങ്ങളിൽ അധ്യയനത്തിൻെറ ഉയർന്ന നിലവാരം, വിദ്യാലയങ്ങളുടെ ജീവനക്കാരുടെ സേവന സാഹചര്യങ്ങൾ തുടങ്ങിയവ ഈ പൊതുതാത്പര്യങ്ങളിൽപെടുന്നു. ഇതിനുള്ളപൊതുസാമൂഹ്യമാർഗരേഖ കാലാകാലേണ സൃഷ്ടിക്കുന്നത് ഗവൺമെൻറിൻെറ ചുമതലയാണ്. അവയ്ക്കുള്ളിൽ നിന്നുകൊണ്ട് വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ആഭ്യന്തര ഭരണം സ്ഥാപനങ്ങൾക്കു വിട്ടുകൊടുക്കാം.

3. വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രധാന ഘടകങ്ങൾ അധ്യാപകർ, അധ്യാപകേതര ജീവനക്കാർ, വിദ്യാർഥികൾ എന്നിവരാണ്. ഇവർ തമ്മിലുള്ള സമന്വയമാണ് സ്ഥാപന മാനേജ്മെൻറിൻെറ പ്രധാന കടമ. ഇതിന് ഒരു ആഭ്യന്തരവശവും ബാഹ്യവശവുമുണ്ട്. ആഭ്യന്തരവശം മാനേജ്മെൻറിൻെറ ജനാധിപത്യവൽക്കരണമാണ്. ഭൂരിപക്ഷമനുസരിച്ച് തീരുമാനമെടുക്കലല്ല ഇവിടെ പ്രസക്തം. വിശാലമായ ചർച്ചകളുടെയും സംവാദങ്ങളുടെയും അടിസ്ഥാനത്തിൽ എല്ലാ വിഭാഗങ്ങളുടേയും അഭിപ്രായങ്ങളെ ഉൾക്കൊണ്ട് എടുക്കുന്ന തീരുമാനമാണത്. ഇത്തരം തീരുമാനങ്ങൾ

എല്ലാ വിഭാഗങ്ങളുടെയും പ്രതിനിധികളുള്ള വിപുലമായ പ്രതിനിധി സഭയാണ് കൈക്കൊള്ളേണ്ടത്. ബാഹ്യവശമെന്നത് വിദ്യാഭ്യാസത്തിൻെറ സാമൂഹ്യമാനമാണ്. ആഭ്യന്തര സ്വയം ഭരണത്തിന് തടസംവരാതെയുള്ള പ്രബുദ്ധമായ സാമൂഹ്യ പങ്കാളിത്തം ആവശ്യമാണ്. ഉദാഹരണത്തിന് വിഭവമസമാഹരണം സാമൂഹ്യ പങ്കാളിത്തത്തിൻെറ ഫലമായി നടത്താവുന്നതാണ്.

4. സ്ഥാപനത്തിൻെറ തലവൻ (ഹെഡ്മാസ്റ്ററോ പ്രിൻസിപ്പാളോ) മാനേജ്മെൻ വിഭാവനം ചെയ്യുന്നതിലും നടപ്പിലാക്കുന്നതിലും ഏറ്റവും ശ്രദ്ധേയമായ പങ്കുവഹിക്കുന്നു. അവരെ തെരഞ്ഞെടുക്കുന്നത് ശ്രദ്ധാപൂർവമാകണം. അവർക്ക് രണ്ട് ദശാബ്ദങ്ങളിലെ അധ്യാപനപരിചയവും വകുപ്പുതലവൻ എന്ന നിലയിലുള്ള പരിചയവും ആവശ്യമാണ്. മൂന്നു വർഷത്തെയെങ്കിലും സർവീസ് ബാക്കിയുള്ളവരെ മാത്രമേ തലവനായി നിയമിക്കാവൂ.

5. ഇപ്പോൾ 'പബ്ലിക് ' സ്ഥാപനങ്ങളും 'പ്രൈവറ്റ്' സ്ഥാപനങ്ങളുമുണ്ട്. 'പബ്ലിക്ക് ' എന്നത് പൊതുവിൽ ഗവൺമെൻറ് സ്ഥാപനങ്ങളും പ്രൈവറ്റ് എന്നത് സ്വകാര്യ ഏജൻസികളുമാണ്. പക്ഷേ, ഈ ഭിന്നത മാറ്റി നിർത്തിയാൽ ഇരുകൂട്ടരും പൊതു സ്ഥാപനങ്ങളാണ്. കാരണം ഇവിടെയെല്ലാം സമൂഹത്തിലെ അംഗങ്ങൾ ചേർന്നു പഠിക്കുന്നു. മറ്റൊരു വിധത്തിലും 'സ്വകാര്യ എയിഡഡ്' സ്ഥാപനങ്ങൾ പൊതു സ്ഥാപനങ്ങളാണ്. അവരുടെ ധനസമാഹരണം പ്രധാനമായും നടക്കുന്നത് പൊതുജനങ്ങളിൽ നിന്നാണ്. ഈ രണ്ടുതരത്തിലുള്ള സ്ഥാപനങ്ങളുടെയും അടിസ്ഥാന മാനേജ്മെൻറ് രീതികൾ ഒന്നാണെന്നുകാണാം. എന്നാൽ ഇന്ന്, ഗവൺമെൻറ് സ്ഥാപനങ്ങൾ നിലവിലുള്ള ഗവൺമെൻറുകളുടെ വക്താക്കളും സ്വകാര്യസ്ഥാപനങ്ങൾ ഏതെങ്കിലും വിഭാഗീയ ശക്തികളുടെ രാഷ്ട്രീയ സ്വാധീനം ശക്തിപ്പെടുത്തുന്ന ഘടകങ്ങളുമായി മാറുന്നതു കാണാം. ജനാധിപത്യപരമായ ചുമതല ഇത്തരം വക്രതകളെ ചോദ്യം ചെയ്യുകയാണ്. ഗവൺമെൻറിൻെറയും മറ്റു ശക്തികളുടെയും സ്വാധീനത്തെ ചോദ്യം ചെയ്യാനുള്ള വിമർശനാത്മകമായ കഴിവ് സ്ഥാപനങ്ങളിലുണ്ടാകണം. ഇത് ഉറപ്പുവരുത്തുന്നതും വന്നു ചേരുന്ന ജീർണതകളെ ഇല്ലായ്മ ചെയ്യേണ്ടതും ഭരണകൂടത്തിൻെറ കടമയാണ്.

5. വൈവിധ്യമാർന്ന ഏജൻസികൾ ഇന്നു വിദ്യാഭ്യാസ രംഗത്തുണ്ട്. നമ്മുടെ വിദ്യാഭ്യാസത്തിൻെറ വളർച്ചയിൽ മിഷനറിമാർ, മഹാരാജാക്കന്മാർ, സാമൂഹ്യപരിഷ്കർത്താക്കൾ, മതവിഭാഗങ്ങൾ, ജനകീയ പ്രസ്ഥാനങ്ങൾ എന്നിവർ വഹിച്ച പങ്കിൻെറ സൂചകവുമാണത്. ഈ വൈവിധ്യം ഇല്ലായ്മ ചെയ്യേണ്ടതില്ല.

പക്ഷേ, ഏജൻസികൾ കൃത്യമായ സാമൂഹ്യമായ മോണിട്ടറിംഗിനും നിബന്ധനകൾക്കും വിധേയമായിരിക്കണം. ഉപരിവിദ്യാഭ്യാസത്തിൽ പൊതുമാനദണ്ഡങ്ങൾക്കു വിധേയമായി മാനേജ്മെൻറിൽ ആഭ്യന്തരമായ ഓട്ടോണമി നൽകുന്ന കാര്യം പരിഗണിക്കാം.

6. പ്രൈമറിതലത്തിൽ പൊതുമേഖലയ്ക്കുതന്നെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നടത്തിപ്പിൽ മുൻകൈ നൽകേണ്ടതാണ്. പൊതുവിൽ പ്രൈമറി സ്കൂളുകൾ പഞ്ചായത്ത് സമിതികളുടെ പൊതു മാർഗരേഖയ്ക്കു കീഴിൽ പ്രവർത്തിക്കണം. സ്വകാര്യ ഏജൻസികളുടെ സ്കൂളുകളും പഞ്ചായത്ത് സ്ഥാപനങ്ങൾ തയ്യാറാക്കുന്ന നിയമങ്ങൾക്ക് വിധേയമായിരിക്കും. വൊക്കേഷണൽ സ്കൂളുകളും പഞ്ചായത്ത് സമിതികൾക്കു കീഴിൽവരാം.

7. സെക്കണ്ടറിഘട്ടം എസ്.എസ്.എൽ.സിയിലേക്കു നയിക്കുന്നതു കൊണ്ട് ഐകരൂപ്യമുള്ള കരിക്കുലം ഇപ്പോൾ തന്നെ വളർന്നു വന്നിട്ടുണ്ട്. മാനേജ്മെൻറിലെ വ്യത്യാസങ്ങൾ ചരിത്രപരമായ കാരണങ്ങൾ കൊണ്ടുണ്ടായതാണ്. ഭിന്നമായത് സ്വകാര്യ ഏജൻസികൾ നടത്തുന്ന സി.ബി.എസ്.ഇ. അംഗീകാരം നേടിയ സ്കൂളുകളാണ്. കോളേജ് തലത്തിൽ സർവകലാശാലയുടെ നിലവാരത്തെക്കുറിച്ചുള്ള മാനദണ്ഡങ്ങൾക്കും പൊതു മാർഗരേഖയ്ക്കും വിധേയമായി ആഭ്യന്തര അക്കാദമിക്ക് ഓട്ടോണമി നൽകുന്നതിനാകണം പ്രാധാന്യം. അധ്യാപകർ കഴിവും സന്നദ്ധതയും പ്രകടിപ്പിക്കുന്ന സ്ഥാപനങ്ങളിൽ അക്കാദമിക്ക് ഓട്ടോണമി നൽകണം. ഉന്നത വിദ്യാഭ്യാസത്തിൻെറ വൈജ്ഞാനിക നിലവാരം ഉയർത്താൻ ഇതുമാത്രമാണ് മാർഗം. എങ്കിലും അധ്യാപകർ ഉയർന്ന വൈജ്ഞാനിക നിലവാരം പുലർത്താത്ത സ്ഥാപനങ്ങളിൽ നിലവാരം തകരുകയും അഴിമതിയും തന്നിഷ്ട സ്വഭാവവും വളർന്നുവരുകയും ചെയ്യും.

8. സർവകലാശാലകളിൽ വ്യാപകമായ മാറ്റങ്ങൾ വേണം. അവയിൽ പ്രധാനപ്പെട്ടവ താഴെപ്പറയുന്നു.

a. ഡിപ്പാർട്ട്മെൻറുകൾക്ക് കൂടുതൽ അക്കാദമിക്കും സാമ്പത്തികവുമായ ഓട്ടോണമി നൽകുക

b. ഓരോ ഡിപ്പാർട്ട്മെൻറിൽ നിന്നും ഒരംഗം വീതമുള്ള ഒരു ഫാക്കൽട്ടി കമ്മിറ്റിവേണം, ഫാക്കൽറ്റി ഡീനായിരിക്കും ചെയർമാൻ. എല്ലാ ദൈനംദിന പ്രശ്നങ്ങളും തീർക്കുന്ന ഈ സമിതി മാസത്തിൽ ഒരു പ്രാവശ്യം വീതം കൂടും.

c. ബോർഡ് ഓഫ് സ്റ്റഡീസിന് പൊതു അക്കാദമിക് പ്രശ്നങ്ങളുമായി ബന്ധമുണ്ടാവണം

d. അക്കാദമിക് കാര്യങ്ങളുടെ മുഴുവനും അന്തിമ

തീരുമാനമെടുക്കേണ്ടത് അക്കാദമിക് കൗൺസിലിലാണ്.

e. സെനറ്റും സിൻഡിക്കേറ്റും ഭരണകാര്യം മാത്രം ശ്രദ്ധിച്ചാൽ മതി. അക്കാദമിക് കൗൺസിലിൻെറ തീരുമാനം റിപ്പോർട്ട് ചെയ്യാം.

9. വികേന്ദ്രീകരണം, ഉദ്യോഗസ്ഥ മേധാവിത്വം ഇല്ലാതാക്കൽ, സ്വയംഭരണം എന്നിവ മാനേജ്മെൻറിൻെറ അടിസ്ഥാന തത്ത്വങ്ങളാണ്. അന്വേഷണത്തിനുള്ള സ്വാതന്ത്ര്യം, വിദ്യാഭ്യാസ പ്രക്രിയയെ മെച്ചപ്പെടുത്തൽ എന്നിവയും മാനേജ്മെൻറിൻെറ ലക്ഷ്യങ്ങളാണ്. വിദ്യാഭ്യാസത്തിലെ അക്കാദമിക് വിഭാഗം, പ്രത്യേകിച്ച് അധ്യാപകർ മാനേജ്മെൻറിൽ നിർണായകമായ പങ്കുവഹിക്കണം. വിദ്യാർഥികളാണ് അക്കാദമിക് സമൂഹത്തിൻെറ ഏറ്റവും പ്രധാനഘടകമെന്ന ബോധവും ഉണ്ടാകണം. അക്കാദമികേതര ജീവനക്കാരുടെ കാര്യക്ഷമതയും പ്രധാനമാണ്.

10. വിദ്യാഭ്യാസരംഗത്ത് ന്യൂനപക്ഷങ്ങളുടെ അവകാശങ്ങൾ സജീവപ്രശ്നമാണ്. കേരളത്തിലെ വിദ്യാഭ്യാസത്തിൻെറ വളർച്ചയിൽ നിർണായകമായ പങ്ക് ന്യൂനപക്ഷ ഏജൻസികൾ വഹിച്ചിട്ടുണ്ട്. എങ്കിലും അടുത്തകാലത്ത് ന്യൂനപക്ഷ ഏജൻസികളിൽ സ്വജന പക്ഷപാതവും വർഗീയ പ്രവണതകളും വളർന്നുവന്നിട്ടുണ്ടെന്ന് അവരുടെ നേതാക്കളും സമ്മതിക്കുന്നു. ചുരുക്കത്തിൽ ചില ന്യൂനപക്ഷ സ്ഥാപനങ്ങൾ ഇന്നും നല്ല വിദ്യാലയങ്ങളാണ്. ചിലത് മോശപ്പെട്ടവയാണ്, അഴിമതി നിറഞ്ഞതുമാണ്. എങ്കിലും, ന്യൂനപക്ഷ ഏജൻസികളുടെ വികാരങ്ങളും അഭിപ്രായങ്ങളും കണക്കിലെടുക്കാതെ മുന്നോട്ടു പോകാനാവില്ല. ഉദാഹരണത്തിന്, ഒരു ഏജൻസി സ്വന്തം സമുദായാംഗങ്ങൾക്ക് മതവിദ്യാഭ്യാസം നൽകാൻ തീരുമാനിക്കുന്നുണ്ടെങ്കിൽ അത്, അവിടെ നൽകുന്ന പൊതുവിദ്യാഭ്യാസത്തിൻെറ ഘടനയെ ഒരു രീതിയിലും ബാധിക്കുന്നില്ലെങ്കിൽ, അവർക്കത് നടപ്പിലാക്കാവുന്നതാണ്. അതേസമയം മറ്റു സമുദായങ്ങളുടെ അവകാശങ്ങളെ ഇല്ലായ്മ ചെയ്യാൻ അനുവദിക്കുകയും ചെയ്യരുത്. എന്നാൽ അഴിമതിയും സ്വജനപക്ഷപാതവും ഏതെങ്കിലും വിധത്തിൽ ഒരു ന്യൂനപക്ഷസ്ഥാപനം നടപ്പിലാക്കുന്നുണ്ടെങ്കിൽ അതൊരിക്കലും അനുവദിക്കാനാവില്ല.

11. ഇത്തരം സ്ഥാപനങ്ങളിലെ അധ്യാപകനിയമനം പ്രസക്തമായ ഒരു പ്രശ്നമാണ്. അധ്യാപകനിയമനം ന്യൂനപക്ഷ സ്ഥാപനങ്ങൾക്ക് പൂർണമായി വിട്ടുകൊടുക്കേണ്ട ഒന്നല്ല. അധ്യാപകരെ ഒരു പൊതുയോഗ്യതാ പരീക്ഷയനുസരിച്ച് തെരഞ്ഞെടുക്കാം. അവരിൽ നിന്നും മാത്രമേ ന്യൂനപക്ഷ സ്ഥാപനങ്ങൾ അധ്യാപകരെ നിയമിക്കാവൂ. പരീക്ഷ പാസായവരുടെ പൊതു ലിസ്റ്റിൽ നിന്ന് തെരഞ്ഞെടുക്കുന്നതി

നുള്ള ആദ്യ അവസരം ഇത്തരം സ്ഥാപനങ്ങൾക്കു നൽകാം. ലിസ്റ്റിലുള്ളവരുടെ എണ്ണവും ആ വർഷമുണ്ടാകുന്ന വേക്കൻസികളുടെ എണ്ണവും തുല്യമാകണം. ന്യൂനപക്ഷ സ്ഥാപനങ്ങളിൽ ജോലി ചെയ്യുന്നവരുടെ സേവന സാഹചര്യങ്ങൾ പൊതുവിൽ സ്വീകരിക്കപ്പെട്ട സാമൂഹ്യ മാനദണ്ഡങ്ങൾക്ക നുസരിച്ചാകണം.

12. 'സെൽഫ് ഫൈനാൻസിങ്ങ്' സ്ഥാപനങ്ങളുടെ പ്രശ്നവും പ്രധാനമാണ്. 1991–ലെ സാമ്പത്തിക ഉദാരവൽക്കരണ നയങ്ങളുടെ നേരിട്ടുള്ള ഫലങ്ങളാണ് ഇത്തരം കോളേജുകൾ. ഒരു പുതിയ നൈപുണിയോ വിജ്ഞാനമോ, ആഗ്രഹിക്കുന്നവർ അതിനുവേണ്ടി പണംമുടക്കാൻ തയ്യാറാകണമെന്നും അതിന് സബ്സിഡിയോ മറ്റു സഹായങ്ങളോ ഉണ്ടാകരുതെന്നുമുള്ള തത്ത്വമാണിവിടെ ഉപയോഗിക്കുന്നത്. ഇത്തരത്തിലുള്ള ചെലവുകളുടേയും നേട്ടങ്ങളുടെയും വിശേഷണം ഏറ്റവും ഫലപ്രദമായി നടത്താൻ സാധിക്കുന്നത് പ്രൊഫഷണൽ ടെക്നിക്കൽ വിദ്യാഭ്യാസത്തിലു മാണ്. കമ്പോള ശക്തികളുടെ സ്വാധീനം തന്നെ ഒട്ടനവധി രക്ഷിതാക്കളെയും വിദ്യാർഥികളെയും ഇത്തരം സ്ഥാപനങ്ങളി ലേക്കാകർഷിക്കുന്നുണ്ട്. പ്രൊഫഷണൽ രംഗത്തെ തൊഴിലില്ലായ്മ മൂലം ഇത്തരം സ്ഥാപനങ്ങളിൽ കുറഞ്ഞ ശമ്പളത്തിന് ജോലി ചെയ്യാൻ ആളെ കിട്ടുകയും ചെയ്യും. അതുകൊണ്ട് ഇവ എല്ലാത്തരത്തിലുള്ള സാമൂഹ്യ നിയന്ത്രണത്തിനും മോണിറ്ററിംഗിനും പുറത്താവുകയും എല്ലാ വിദ്യാഭ്യാസ മാനദണ്ഡങ്ങളെയും കാറ്റിൽ പറത്തി അധ്യാപകരെയും വിദ്യാർഥികളെയും ചൂഷണം ചെയ്യുകയും ചെയ്യുന്നു. അതേസമയം, കമ്പോളവൽക്കരണം എല്ലാ സാമൂഹ്യപ്രശ്നങ്ങൾക്കുമുള്ള ഒറ്റമൂലിയാണെന്ന വാദം നിരർഥകമാണ്. ഒരു വ്യക്തിയുടെ വിഭവസമൃദ്ധി അയാൾക്ക് വിജ്ഞാനം ലഭിക്കാനുള്ള അവസരത്തിൻെറ നിർണായകഘടകമായിക്കൂടാ. സാമൂഹ്യ മേൽനോട്ടമില്ലാതെ നടത്തുന്ന സെൽഫ് ഫൈനാൻസിങ്ങ് സ്ഥാപനങ്ങൾ പണമുണ്ടാക്കാനുള്ള തട്ടിപ്പു കേന്ദ്രങ്ങളാകും.

13. സർവകലാശാലാ സംവിധാനത്തിനകത്തുള്ള സെൽഫ് ഫൈനാൻസിങ്ങ് സ്ഥാപനങ്ങൾക്ക് ആ സംവിധാനത്തിനു ലഭിക്കുന്ന സാമൂഹ്യ മാന്യതയുണ്ടാകും. ഇത്തരം സ്ഥാപനങ്ങളിൽ പഠിക്കുന്ന കുട്ടികൾക്ക് ബിരുദം നൽകുകയും അതേസമയം വ്യക്തമായ നിബന്ധനകൾ ഏർപെടുത്താതിരിക്കുകയും ചെയ്താൽ, അത് സർവകലാശാലകളുടെ ഭാഗത്തുനിന്നുള്ള നിരുത്തരവാദിത്വപരമായ നടപടിയാകും. എല്ലാ സർവകലാശാലാ സ്ഥാപനങ്ങളിലുമുള്ള അക്കാദമിക് മാനദണ്ഡങ്ങളും സർവീസ് സാഹചര്യങ്ങളും ഇത്തരം സ്ഥാപനങ്ങൾക്കും ബാധകമാക്കണം. ഇത്തരം സ്ഥാപനങ്ങളെ സെൽഫ് ഫൈനാൻസിങ്ങ് ആയി

കണക്കാക്കേണ്ടതില്ല. അവയെ അൺ എയിഡഡ് സ്ഥാപനങ്ങളായി കണക്കാക്കിയാൽ മതി. ഇത്തരം സ്ഥാപനങ്ങൾക്കുള്ള മൊത്തം ചെലവിൻെറ എത്ര ശതമാനമാണ് ഫീസായി പിരിക്കുന്നത് എന്നതിനെപ്പറ്റി നിബന്ധനകളുണ്ടാകണം. ഈ സ്ഥാപനം നടത്തുന്ന ഏജൻസി മൊത്തം ചെലവിൻെറ നല്ലൊരു ഭാഗം വഹിക്കാൻ തയ്യാറാകണം. സാമൂഹ്യവും സാമ്പത്തികവുമായി പിന്നോക്കം നിൽക്കുന്ന വിഭാഗങ്ങളെ സഹായിക്കുന്ന വിധത്തിലുള്ള ഫീസിൻെറ ഘടനയും നടപ്പിലാക്കാവുന്നതാണ്.

## ഏഴ്

# ധനസമാഹരണം

1. കേരളത്തിൽ കോളേജ്തലം വരെയുള്ള വിദ്യാഭ്യാസം ഇപ്പോൾ സൗജന്യമാണ്. ഹയർസെക്കണ്ടറി വരെ വിദ്യാഭ്യാസം സൗജന്യമായി നിലനിർത്തണം. പുസ്തകങ്ങൾ, യാത്ര മുതലായ ചെലവുകളും സമൂഹമൊട്ടാകെ വഹിക്കുകയും സാമ്പത്തികമായി ദുർബലമായ വിഭാഗങ്ങൾക്ക് സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കാനുള്ള വഴിയൊരുക്കുകയും വേണം.

2. കനത്ത ഫീസ് ഈടാക്കുന്ന സ്വകാര്യസ്ഥാപനങ്ങളുടെ വളർച്ച സൂചിപ്പിക്കുന്നത് ഇവിടെ ഫീസ് കൊടുക്കാൻ തയ്യാറുള്ള ഒരു വിഭാഗം ഉണ്ടെന്നാണ്. സ്കൂൾ ഘട്ടത്തിനു ശേഷമുള്ള വിദ്യാഭ്യാസത്തിൽ ഗുണഭോക്താക്കളെക്കൊണ്ട് വിദ്യാഭ്യാസ ചെലവുകളിൽ ഒരുഭാഗം വഹിപ്പിക്കാം. എങ്കിലും ചെലവുകൾ വഹിക്കാൻ കഴിയാത്തവരെക്കൊണ്ട് ഇത് ചെയ്യിപ്പിക്കാനും പാടില്ല. ഇന്ന് കോളേജ് തലത്തിലുള്ള ഫീസ് തീരെ കുറവാണ്. മാത്രമല്ല, 1950ൽ പ്രതിശീർഷ വരുമാനത്തിൻെറ 50% ഫീസ് ആയിരുന്നെങ്കിൽ ഇപ്പോൾ അത് 10 ശതമാനത്തിൽ താഴെയാണ്. കോളേജിലെ ബിരുദപഠനത്തിനുള്ള ഫീസ് സംസ്ഥാനത്തിലെ പ്രതിശീർഷ വരുമാനത്തിൻെറ 20 ശതമാനമാക്കാം. ബിരുദാനന്തര പഠനത്തിൻെറ ഫീസ് ബിരുദ പഠനത്തിൻെറ ഇരട്ടിയാക്കാം. അതേസമയം സ്കോളർഷിപ്പുകൾ വൻതോതിൽ വർദ്ധിപ്പിച്ച് ദരിദ്ര വിദ്യാർഥികളെ ഉന്നത വിദ്യാഭ്യാസം പൂർത്തിയാക്കാൻ സഹായിക്കാം. ബിരുദാനന്തര പഠനത്തിന് സ്റ്റുഡൻറ് ലോണുകളും ഏർപ്പെടുത്താം.

3. ഇതുകൂടാതെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് അധിക വിഭവ സമാഹരണം ആവശ്യമായി വരും. ഇന്നു നൽകപ്പെടുന്ന ലൈബ്രറി ഗ്രാൻറ്, ലാബോറട്ടറി ഗ്രാൻറ്, മെയിൻറനൻസ് ഗ്രാൻറ് മുതലായവ തുച്ഛമാണ്. അതുകൊണ്ട് വികസന ചെലവുകൾ നടത്താൻ കോളേജുകൾ നിയമപരവും അല്ലാത്തതുമായ മാർഗങ്ങളിലൂടെ പണം പിരിക്കാൻ ശ്രമിക്കുന്നു. കോളേജുകളുടെ ബുദ്ധിമുട്ടുകൾ പരിഹരിക്കാനായി ജില്ലാതല ഫൈനാൻസ് കമ്മീഷനുകൾ സ്ഥാപിക്കണം. അവരുടെ മുമ്പിൽ കോളേജുകൾ അവരുടെ ആവശ്യങ്ങൾ ബോധിപ്പിക്കണം. ഇതിൻെറ വസ്തുപരത പരിശോധിക്കുക വിഷമമാവില്ല. കമ്മീഷൻ ഈ ആവശ്യങ്ങൾ പരിഹരിക്കുന്നതിനുള്ള മാർഗനിർദ്ദേശം നൽകണം. രക്ഷാകർതൃസമിതികൾ, മറ്റു പൊതു സംഘടനകൾ എന്നിവയുടെ

സഹായത്തോടെയും ധനസമാഹരണം നടത്താം. ലൈബ്രറികൾ, ലാബോറട്ടറികൾ, മുതലായവയക്കുവേണ്ടി കമ്മീഷനുകൾക്ക് സ്പെഷ്യൽ ഫീസുകൾ ഈടാക്കുവാൻ തീരുമാനിക്കാം. ധനസമാഹരണത്തിൻെറ ആഡിറ്റ് ചെയ്ത സ്റ്റേറ്റ്മെൻറുകൾ കമ്മീഷനു നൽകണം. കോളേജുകൾ നടത്തുന്ന ധനസമാഹരണത്തിനുള്ള അഴിമതികളെക്കുറിച്ച് അന്വേഷിക്കുന്നതിന് കമ്മീഷന് അധികാരമുണ്ടാവണം.

4. സർവകലാശാലകൾ സ്വയം പര്യാപ്തമാകണമെന്നാണ് ധാരണ എങ്കിലും അവ അധികവും സ്റ്റേറ്റ് ഫണ്ടിംഗിനെ ആധാരമാക്കിയാണ് നടക്കുന്നത്. ഉദാഹരണത്തിന് കേരള, കാലിക്കറ്റ്, എം.ജി. സർവകലാശാലകൾ സമാഹരിച്ച പണംകൊണ്ട് അവയുടെ മൊത്തം ചെലവിൻെറ പകുതിപോലും നടക്കുന്നില്ല. ലഭ്യമായ പണംതന്നെ ഉദ്ദേശിക്കപ്പെട്ട മേഖലകളിൽ ചെലവഴിക്കുന്നില്ല. ഇതുകൊണ്ട് ലൈബ്രറികൾ, ലബോറട്ടറികൾ മുതലായ സുപ്രധാന മേഖലകൾ പോലും അവഗണിക്കപ്പെടുന്നു. യു.ജി.സി, ഗവേഷണ ഏജൻസികൾ, ഫൗണ്ടേഷനുകൾ മുതലായ ഗവേഷണ വികസന സ്ഥാപനങ്ങളിൽനിന്ന് പണ സമാഹരണം നടത്താൻ സർവകലാശാലകൾക്ക് കഴിയുന്നില്ല.

5. സർവകലാശാലകൾക്ക് ധനസഹായം നൽകുന്നതിൽനിന്ന് പിൻവലിയാൻ ഗവൺമെൻറിനു കഴിയുകയില്ല. അതുകൊണ്ട് ഇന്നത്തെ സാഹചര്യങ്ങളിൽ സർവകലാശാലകളെ പൂർണമായി സ്വയം പര്യാപ്തമാക്കാൻ സാധ്യമല്ല. അതേസമയം സാധ്യമായ എല്ലാ മേഖലകളിൽനിന്നും ധനസമാഹരണം നടത്താൻ സർവകലാശാലകൾ തയ്യാറാകണം. അവർക്ക് ഫീസ് വർദ്ധിപ്പിക്കേണ്ടിവരും. കൂടുതൽ പ്രധാനം വ്യവസായങ്ങൾ, ധനസഹായ ഏജൻസികൾ, ഗവേഷണ ഫണ്ടിംഗ് ഏജൻസികൾ മുതലായവയെ സമീപിക്കലാണ്. സർവകലാശാലകൾക്ക് അവരുടെ അധ്യാപക-അനധ്യാപക ജീവനക്കാരുടെ എണ്ണം ക്രമീകരിക്കേണ്ടിവരും. പരീക്ഷാ പരിഷ്ക്കാരങ്ങൾവഴി ചെലവു കുറയ്ക്കാനും ശ്രമിക്കാം. ഇതിനുവേണ്ടി സർവകലാശാലകൾക്ക് സ്വന്തം കമ്മീഷനുകളെ നിശ്ചയിച്ച് മാസ്റ്റർ പ്ലാനുകൾ തയ്യാറാക്കാം. അതിനുപകരം സെൽഫ് ഫൈനാൻസിങ്ങ് കോഴ്സുകൾ പോലുള്ള കുറുക്കുവഴികൾ സർവകലാശാലകൾ തേടുന്നത് ഒട്ടും ആശാസ്യമല്ല.

എട്ട്

# വികേന്ദ്രീകരണവും ജനാധിപത്യവൽക്കരണവും

1. വിദ്യാഭ്യാസത്തെ സമൂഹത്തിൻെറ ഉത്പാദനാവശ്യങ്ങളുമായി ബന്ധപ്പെടുത്തുന്ന ഏതൊരു പദ്ധതിക്കും വികേന്ദ്രീകൃത സംവിധാനത്തെ ആശ്രയിക്കേണ്ടി വരും. സ്കൂൾ വിദ്യാഭ്യാസം പഞ്ചായത്തു സ്ഥാപനങ്ങളെ ഏൽപ്പിക്കുകയാണ് ഏറ്റവും നല്ല മാർഗം. പ്രാദേശിക വിഭവങ്ങളും കൈത്തൊഴിലുകളും മനുഷ്യശക്തിയുമുപയോഗിച്ച് സർഗാത്മക പ്രവർത്തനങ്ങൾക്കുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കാൻ പഞ്ചായത്തുകൾക്കു കഴിയും. ചുറ്റുപാടുകളിലുള്ള ഉത്പാദന സാഹചര്യങ്ങളുമായി ബന്ധപ്പെടാനും പ്രവർത്തിച്ചുകൊണ്ടു പഠിക്കാനും കുട്ടികൾക്കു കഴിയുന്നതും വികേന്ദ്രീകൃതമായ സാഹചര്യങ്ങളിലാണ്.

2. വികേന്ദ്രീകൃതമായ സ്കൂൾ സംവിധാനത്തിൽ പ്രൈമറി വിദ്യാഭ്യാസം ഗ്രാമ പഞ്ചായത്തുകളുടെയും സെക്കണ്ടറി വിദ്യാഭ്യാസം ജില്ലാ പഞ്ചായത്തുകളുടെയും നിയന്ത്രണത്തിലായിരിക്കും. ബ്ലോക്ക് പഞ്ചായത്തുകൾക്ക് സെക്കണ്ടറി വിദ്യാഭ്യാസത്തിൻെറ നിയന്ത്രണം നൽകുകയും ജില്ലാ പഞ്ചായത്തുകൾക്ക് പൊതുമേൽനോട്ടം ഏൽപ്പിക്കുകയും ആവാം. സെക്കണ്ടറി തലത്തിലെ തൊഴിൽ വിദ്യാഭ്യാസവും പഞ്ചായത്തുകളുടെ നിയന്ത്രണത്തിൽ കൊണ്ടുവരാം. വിദ്യാലയങ്ങളുടെ കെട്ടിടം പണി, പഠനത്തിൻെറ ഉള്ളടക്കം, വിദ്യാർഥികളുടെ പ്രവേശനം, അധ്യാപക നിയമനം മുതലായവ ഉൾപ്പെടെയുള്ള തീരുമാനങ്ങൾ എടുക്കുന്നതിനുള്ള അവകാശം വികേന്ദ്രീകരിക്കുക സർവപ്രധാനമാണ്.

3. വിദ്യാഭ്യാസത്തിൽ ഫലപ്രദമായ ജനപങ്കാളിത്തവും പ്രധാനമാണ്. സാമൂഹ്യമായ ആവശ്യങ്ങളും വിദ്യാലയങ്ങളുടെ സൗകര്യങ്ങളും ഉള്ളടക്കവും തീരുമാനിക്കുന്നതിൽ ജനപങ്കാളിത്തം ഉറപ്പു വരുത്തണം. അതിന് സാമൂഹ്യമായ മോണിറ്ററിംഗും ഓഡിറ്റിംഗ് പ്രക്രിയയും അത്യാവശ്യമാണ്. അയൽപക്കത്തെ ജനങ്ങളുമായി സ്കൂളുകൾ ആശയവിനിമയം നടത്തുകയും ബോധപഠന പ്രക്രിയയിൽ വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങളെക്കുറിച്ച് അവരെ ബോധവൽക്കരിക്കുകയും വേണം. സിലബസിന് അന്തിമരൂപം നൽകുന്നതിൽ ജനങ്ങളുടെ പ്രതികരണവും അവരുടെ നിർദ്ദേശങ്ങളും ഉപദേശവും വളരെയധികം സഹായിക്കും.

വിദ്യാർഥികളുടെ പ്രവേശനത്തിലും വിഭവങ്ങളും സൗകര്യങ്ങളും ഉപയോഗിക്കുന്നതിലും സ്കൂളുകളുടെ കാര്യക്ഷമത വർധിപ്പിക്കുന്നതിലും ജനപങ്കാളിത്തം അത്യാവശ്യമാണ്. ജനാധിപത്യപരമായ തീരുമാനങ്ങൾ എടുക്കുന്നതിൽ സഹായിക്കുന്ന ജനകീയ സമിതികൾ സ്കൂൾ മുതൽ ജില്ല വരെയുള്ള എല്ലാ തലങ്ങളിലും വളർന്നു വരണം.

4. ഗവൺമെൻറ് സ്കൂളുകൾക്ക് ഈ മാറ്റങ്ങൾ നടപ്പിലാക്കുന്നതിൽ ബുദ്ധിമുട്ടുണ്ടാകാൻ ഇടയില്ല. സ്വകാര്യ സ്കൂളുകൾ പഞ്ചായത്തുകളുടെ മേൽനോട്ടത്തെ എതിർത്തേക്കാം. അധികാര വികേന്ദ്രീകരണത്തിൻെറ പൊതുതത്ത്വങ്ങൾക്കു കോട്ടം തട്ടാതെ സ്വകാര്യ സ്കൂളുകളുടെ ആവശ്യങ്ങൾ ഉൾക്കൊള്ളുന്ന നിയമങ്ങൾ ഉണ്ടാക്കുകയാണ് ഇതു പരിഹരിക്കാനുള്ള മാർഗം. അതുപോലെ വിവിധ ജനവിഭാഗങ്ങളുടെ താത്പര്യങ്ങളും ഉൾക്കൊള്ളിക്കേണ്ടി വരും. ചില വിഭാഗങ്ങൾ ഇംഗ്ലീഷ് മീഡിയം സ്കൂളുകൾ പ്രൈമറി തലത്തിൽ ആരംഭിക്കുന്നതിൽ സവിശേഷ താത്പര്യം കാണിച്ചേക്കാം. അത്തരം പ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ ഗവൺമെൻറു തന്നെ മുൻകൈ എടുക്കണം. വികേന്ദ്രീകരണ പ്രക്രിയ തന്നെ പൊതുമാനദണ്ഡങ്ങൾ അംഗീകരിക്കുന്നതിനുള്ള ധാർമികമായ സമ്മർദ്ദം ഓരോ സ്കൂളിൻെറയുംമേലും കൊണ്ടുവരും.

### ജനാധിപത്യവൽക്കരണം

5. ഓരോ വിദ്യാഭ്യാസ സ്ഥാപനത്തിനും തീരുമാനങ്ങളെടുക്കുന്നതിന് അധ്യാപകർ, ജീവനക്കാർ, രക്ഷിതാക്കൾ, ബഹുജനങ്ങൾ എന്നിവരുടെ സമിതികൾ ഉണ്ടാകണം. ഇത്തരം സമിതികൾ തമ്മിലുള്ള സഹകരണം ഉറപ്പു വരുത്തേണ്ടത് ഭരണത്തലവനാണ്. അധ്യാപകർ ഭരണ സംവിധാനം, പാഠ്യപദ്ധതി, ക്ലാസുമുറിയിലെ അച്ചടക്കം മുതലായവയിൽ വിദ്യാർഥികളുടെ സഹകരണം തേടണം. വിദ്യാർഥികളുടെ വിമർശനം ഉൾക്കൊള്ളാനും അവർ തയ്യാറാകണം. അധ്യാപകരും വിദ്യാർഥികളും വിവിധ പ്രശ്നങ്ങളെക്കുറിച്ച് പരാതികളും നിർദ്ദേശങ്ങളും ഉന്നയിക്കും. അവ ഉൾക്കൊള്ളാനും അവരുമായുള്ള സഹകരണത്തിൻെറ അടിസ്ഥാനത്തിൽ യുക്തമായ തീരുമാനങ്ങൾ എടുക്കാനും മാനേജുമെൻറുകൾ തയ്യാറാവണം. ഇത് ആശയക്കുഴപ്പത്തിലേക്കും അരാജകത്വത്തിലേക്കും നയിക്കുന്നത് മാനേജ്മെൻറ്, അധ്യാപകർ, വിദ്യാർഥികൾ, ജീവനക്കാർ മുതലായവർ തമ്മിലുള്ള സ്വരച്ചേർച്ച നഷ്ടപ്പെടുകയും അവർ പരസ്പരം കുറ്റപ്പെടുത്തുകയും സംശയത്തോടെ വീക്ഷിക്കുകയും ചെയ്യുമ്പോഴാണ്. വിദ്യാലയങ്ങളിലെ ആഭ്യന്തര ജനാധിപത്യത്തിൻെറ ശക്തികൊണ്ടാണ് ഇത്തരം പ്രവണതകളെ തടയേണ്ടത്.

6. അധ്യാപക നിയമനം ജില്ലാ സമിതികളുടെ കീഴിൽ വികേന്ദ്രീകരിക്കപ്പെടണം. പ്രൈമറി സെക്കണ്ടറി സ്കൂളുകൾക്കുള്ള നിയമങ്ങളും വ്യവസ്ഥകളും വികേന്ദ്രീകരിക്കണം. ഇന്നു നിലവിലുള്ള വ്യത്യസ്തമായ വ്യവസ്ഥകളെ ഏകീകരിക്കുക എളുപ്പമല്ല. എങ്കിലും ഒരു തത്ത്വം അംഗീകരിക്കണം. ജനാധിപത്യവൽക്കരണം എന്നാൽ യോഗ്യതയുടെ തത്ത്വത്തെ ബലികഴിക്കുകയല്ല. ജനാധിപത്യ വിദ്യാഭ്യാസം വ്യത്യസ്ത മേഖലകളിലെ വിജ്ഞാനത്തിൻെറയും നൈപുണികളുടെയും ഉന്നത നിലവാരത്തിലുള്ള വളർച്ചക്കുവേണ്ടി നിലകൊള്ളുന്നു. വികേന്ദ്രീകൃതമായ സാഹചര്യങ്ങളിലും മെരിറ്റിൻെറ മാനദണ്ഡങ്ങൾ തന്നെയാണ് സ്വീകരിക്കേണ്ടത്.

7. ഉന്നത വിദ്യാഭ്യാസം വികേന്ദ്രീകരണത്തിൻെറ കീഴിൽ വരുന്നില്ല. എങ്കിലും അതിനെ പൂർണമായും ഒഴിവാക്കാനും സാധ്യമല്ല. ഉന്നത വിദ്യാഭ്യാസത്തെ പ്രാദേശികാവശ്യങ്ങളുമായി ബന്ധപ്പെടുത്തണമെങ്കിൽ വികേന്ദ്രീകൃത സ്ഥാപനങ്ങളുമായുള്ള ബന്ധം ആവശ്യമാണ്. വിദ്യാലയങ്ങളിലെ ആഭ്യന്തര ജനാധിപത്യത്തെ ശക്തിപ്പെടുത്തുകയും രക്ഷിതാക്കളും ജനപ്രതിനിധികളുമായി തുടർച്ചയായ സമ്പർക്കം നടത്തുകയും ചെയ്യുന്നത് ഉന്നത വിദ്യാഭ്യാസത്തിൻെറ സാമൂഹ്യപ്രസക്തി വർദ്ധിപ്പിക്കുന്നതിന് ആവശ്യമാണ്.

8. വിദ്യാഭ്യാസ സ്ഥാപനത്തിൻെറ തലവനും ഗവേണിംഗ് ബോഡിയുടെ ചെയർമാനുമെല്ലാം സമൂഹത്തിൻെറ ഭാഗമാണെന്ന് ഓർക്കുന്നത് നല്ലതാണ്. ജനാധിപത്യ സമൂഹത്തിൻെറ സ്വഭാവം തന്നെ വ്യത്യസ്ത അഭിപ്രായങ്ങളുടെ പ്രകടനവും സംവാദവും അതനുസരിച്ചുള്ള സമന്വയവുമാണ്. മാനേജ്മെൻറ്, അധ്യാപകർ, വിദ്യാർഥികൾ എന്നിവർ തമ്മിലും ഇത്തരത്തിലുള്ള സംവാദവും സമന്വയവുമാണാവശ്യം. അഭിപ്രായപ്രകടനമെന്നാൽ അത് ഒരാളുടെ അവകാശങ്ങളെയോ പ്രവർത്തനങ്ങളെയോ ചോദ്യം ചെയ്യുകയല്ല. പ്രവർത്തന രീതിയെ സൃഷ്ടിപരമായി മാറ്റാനുള്ള ശ്രമം മാത്രമാണ്. അധ്യാപകരും വിദ്യാർഥികളും ചേർന്നുള്ള പരീക്ഷണങ്ങൾക്ക് എപ്പോഴും പ്രാധാന്യമുണ്ട്. ഇത്തരം പരീക്ഷണങ്ങൾക്ക് അധികൃതർ അംഗീകാരം നൽകുകയും വേണം.

9. കാമ്പസ് രാഷ്ട്രീയത്തേയും മേൽ സൂചിപ്പിച്ച നിലപാടിൽ നിന്ന് പരിശോധിക്കേണ്ടതാണ്. വിദ്യാഭ്യാസത്തിൻെറ ജനാധിപത്യവത്കരണത്തെപ്പറ്റി ചർച്ച ചെയ്യുകയെന്നാൽ എല്ലാ സ്ഥാപനങ്ങളും ജനാധിപത്യവത്കരിക്കപ്പെട്ടു എന്ന് അർഥമില്ല. ജനാധിപത്യവത്കരണത്തിൻെറ അർഥം കുട്ടികൾക്ക് ജനാധിപത്യബോധം ഉണ്ടാവുകയെന്നും ജനാധിപത്യ സമ്പ്രദായത്തിൻെറ പ്രവർത്തനം മനസ്സിലാക്കുകയെന്നും ആണ്. അടിസ്ഥാനപ്രശ്നങ്ങളെ

സംബന്ധിച്ച വ്യത്യസ്ത നിലപാടുകളെ സംബന്ധിച്ച് വിമർശനാത്മകമായി വിലയിരുത്താൻ കുട്ടികൾക്കു കഴിയണം. സമൂഹത്തിൽ നിന്ന് പൂർണ്ണമായി വേർപെടുത്തപ്പെട്ട ഒരു അന്തരീക്ഷത്തിൽ ഈ പ്രക്രിയ സാധ്യമല്ല. വിദ്യാഭ്യാസ സ്ഥാപനമെന്നത് സമൂഹത്തിന്റെ ഭാഗമാണ്. 18 വയസ്സ് തികഞ്ഞ എല്ലാവർക്കും വോട്ടിങ്ങിനധികാരമുണ്ട്. അതിൽ വിദ്യാർഥികളും പെടും. ഈ സാഹചര്യങ്ങളിൽ വിദ്യാർഥികൾക്ക് രാഷ്ട്രീയാവകാശം നിഷേധിക്കുക എന്നത് അസംബന്ധമായിരിക്കും.

10. അതുകൊണ്ട് വിദ്യാലയങ്ങളിൽ രാഷ്ട്രീയം നിരോധിക്കുക എന്നതല്ല പ്രശ്നം. നീതിയുക്തമായ സമൂഹത്തിന്റെ വളർച്ചയെ പ്രേരിപ്പിക്കുന്ന ജനാധിപത്യ ബോധത്തിന്റെയും പ്രയോഗത്തിന്റെയും വികാസം എങ്ങനെ ഉറപ്പുവരുത്തുമെന്നതാണ്. അതിന്റെ ആദ്യത്തെ പടി വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ജനാധിപത്യവത്ക്കരണമാണ്. അടുത്തപടി ജനാധിപത്യസ്ഥാപനങ്ങളുമായി കുട്ടികളെ പരിചയപ്പെടുത്തുകയും അതിൽ പ്രവർത്തിക്കാനുള്ള സൗകര്യം ഒരുക്കുകയുമാണ്.

## ഒൻപത്

# ലിംഗപദവി

1. വിദ്യാഭ്യാസ ലഭ്യതയുടെ കാര്യത്തിൽ കേരളത്തിലെ ആൺകുട്ടികളും പെൺകുട്ടികളും തമ്മിൽ സാരമായ അന്തരമില്ല. നേട്ടങ്ങളുടെ കാര്യത്തിൽ പെൺകുട്ടികളാണ് മുന്നിൽ നിൽക്കുന്നത്. എങ്കിലും ഉള്ളടക്കത്തിന്റെയും വിദ്യാലയാന്തരീക്ഷത്തിന്റെയും തലത്തിൽ പ്രകടമായ ലിംഗവിവേചനം ഇന്നും നിലനിൽക്കുന്നു.

2. ഇതുപരിഹരിക്കാനായി താഴെപ്പറയുന്ന നിർദേശങ്ങൾ പരിഗണിക്കേണ്ടതാണ്.

   എ. പാഠപുസ്തകങ്ങളിലെ ലിംഗവിവേചനം ഒഴിവാക്കുക. സ്ത്രീകളെ വീട്ടുജോലിക്കാരും,വീട്ടമ്മമാരുമായി അവതരിപ്പിക്കുന്നതിനു പകരം അവരെ നിത്യജീവിതത്തിൽ പ്രവർത്തിക്കുന്നവരായി അവതരിപ്പിക്കുകയും അവരുടെ നേട്ടങ്ങൾ ഊന്നുകയും വേണം. പാഠപുസ്തക നിർമ്മാണത്തിൽ സ്ത്രീകളുടെ വിപുലമായ പ്രാതിനിധ്യം വേണം.

ബി. എല്ലാ സ്കൂളുകളിലും കുട്ടികൾക്ക് മാർഗനിർദ്ദേശം നൽകുന്ന കൗൺസലിംഗ് യൂണിറ്റുകൾ വേണം.

സി. വിദ്യാലയങ്ങളിലെ സയൻസ് ക്ലബ്, ലബോറട്ടറി, ലൈബ്രറി, മറ്റു സൊസൈറ്റികൾ എന്നിവ പെൺകുട്ടികൾക്കുവേണ്ടി തുറന്നിടണം.

ഡി. കുടിവെള്ളം, ശൗചത്തിനുള്ള സൗകര്യങ്ങൾ മുതലായവ ലഭ്യമാക്കണം. പെൺകുട്ടികൾക്കുള്ള സൗകര്യങ്ങൾ ഭൂരിഭാഗം സ്കൂളുകളിലും ഇപ്പോഴും ലഭ്യമല്ല.

3. അംഗവൈകല്യമുള്ള വിദ്യാർഥികൾക്കുള്ള സൗകര്യങ്ങളുടെ പൂർണമായ ലിസ്റ്റ് ഇപ്പോഴും ലഭ്യമല്ല. പ്രധാനപ്പെട്ട ലക്ഷ്യം ഇത്തരം വിദ്യാർഥികൾക്ക് പ്രത്യേക സ്ഥാപനങ്ങൾ തുറക്കുകയല്ല, അവരെ മുഖ്യധാരയിലേക്ക് കൊണ്ടുവരികയും അവർക്കുവേണ്ട സൗകര്യങ്ങൾ സാധാരണ വിദ്യാലയങ്ങളിൽത്തന്നെ ഏർപ്പെടുത്തുകയുമാണ്. ഇത്തരത്തിലുള്ള സംവിധാനത്തെക്കുറിച്ചാലോചിക്കാൻ ഗവൺമെൻറു തലത്തിലുള്ള സമിതിയെ നിയമിക്കണം.

## പത്ത്

# ചില ചോദ്യങ്ങൾ

ഉപസംഹാരം എന്ന നിലയിൽ തുടർന്നുള്ള ചർച്ചകൾക്കായി കമ്മീഷൻ ചില പ്രശ്നങ്ങൾ ഉന്നയിക്കാൻ ആഗ്രഹിക്കുന്നു. അവ താഴെപ്പറയുന്നവയാണ്.

1. സാർവത്രിക വിദ്യാഭ്യാസത്തിൻെറ സാഹചര്യത്തിൽ സാമൂഹ്യ നീതിയും അക്കാദമിക് വൈഭവവും തമ്മിലുള്ള ബന്ധമാണ് കമ്മീഷൻ നിർദേശിക്കുന്നത്. എങ്കിലും എല്ലാ കുട്ടികളും ഒരേ വേഗതയിലല്ല പഠിക്കുന്നതെന്ന് നമുക്കറിയാം. ചില സാമൂഹ്യ വിഭാഗങ്ങൾ-പ്രത്യേകിച്ച് പിന്തള്ളപ്പെടുന്നവരുടെ-പ്രകടനം മോശമാണ്. പിന്തള്ളപ്പെടുന്നവരും പ്രതിഭകളും തമ്മിലുള്ള അന്തരം നികത്തുക എന്നത് ദുർഘടമായ പ്രശ്നമാണ്. അക്കാദമിക് വൈഭവമുള്ളവർക്ക് പ്രത്യേക സ്കൂളുകളും പിന്തള്ളപ്പെടുന്നവർക്ക് വേറെ സൗകര്യവുമാണ് സാധാരണയായി നിർദ്ദേശിക്കപ്പെടുന്നത്. നമുക്കൊരു ബദൽ സംവിധാനമുണ്ടോ?

2. തൊഴിൽ വിദ്യാഭ്യാസവും അക്കാദമിക് വിദ്യാഭ്യാസവും തമ്മിലുള്ള ഉദ്ഗ്രഥനം എളുപ്പത്തിൽ സാക്ഷാത്ക്കരിക്കാൻ ആവില്ല. ചില സ്കൂളുകളിൽ അത് വിജയകരമായി നടപ്പിലാക്കിയിട്ടുണ്ട്. എങ്കിലും

സാർവത്രികമായി നടപ്പിലാക്കുന്നതിൽ പ്രശ്നങ്ങളുണ്ട്. തൊഴിൽ പരിശീലനം മാത്രമേ വിജയിക്കുകയുള്ളൂ. തൊഴിൽ വിദ്യാഭ്യാസം വിജയിക്കുകയില്ല എന്ന വാദവുമുണ്ട്. ഈ സാഹചര്യത്തിൽ ഈ നിർദേശം നടപ്പിലാക്കുന്നതിനുള്ള രീതികൾ ചർച്ച ചെയ്യണം. മൂല്യ നിർണയത്തിലും ക്ലാസു കയറ്റത്തിലും വ്യത്യസ്തമായ രീതിയാണ് കമ്മീഷൻ നിർദേശിക്കുന്നത്. ഗൗരവമേറിയ സാമൂഹ്യ പ്രത്യാഘാതങ്ങളുണ്ടാകുന്ന നിർദേശമായതുകൊണ്ട് അതിനെക്കുറിച്ച് വിപുലമായ ചർച്ച ആവശ്യമാണ്.

4. ഉദാരവൽക്കരണത്തിൻെറയും ആഗോളവൽക്കരണത്തിൻെറയും സാഹചര്യത്തിൽ വിദ്യാഭ്യാസത്തിൻെറ കച്ചവടവൽക്കരണം വർധിപ്പിച്ചു വരികയാണ്. ലാഭേച്ഛുക്കളായ സ്ഥാപനങ്ങൾ വർധിച്ചു വരുന്നു. ഇത് പൊതുവിദ്യാഭ്യാസ സമ്പ്രദായത്തെ നശിപ്പിക്കുകയാണ്. അതിനോടൊപ്പം സെക്കുലറിസം, ജനാധിപത്യം, സാമൂഹ്യനീതി തുടങ്ങിയ ആവശ്യങ്ങളെ തകർക്കുകയും ചെയ്യുന്നു. തുറന്ന സംവാദത്തിലൂടെ ഇതിനോടുള്ള പ്രതികരണം വ്യക്തമാക്കാൻ കഴിയും. പൊതുവിദ്യാഭ്യാസ സമ്പ്രദായത്തിന് നിലവിലുള്ള കരിക്കുലത്തിൻെറ പുനരാവിഷ്കരണം ആവശ്യമാണ്. കരിക്കുലത്തിൻെറ പൊതു ചട്ടക്കൂട് കമ്മീഷൻ നിർദ്ദേശിച്ചിട്ടുണ്ട്. അതിൻെറ വിശദാംശങ്ങൾ അധ്യാപകരുടെയും വിദ്യാർഥികളുടെയും അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ തയ്യാറാക്കുക കഠിനമായ ജോലിയാണ്.

6. വിദ്യാഭ്യാസ മാനേജ്മെൻറുകളുടെ വൈവിധ്യം ആവശ്യമാണ്. എങ്കിലും അവയുടെ പ്രവർത്തനങ്ങളെ പൊതു ആദർശനങ്ങളുമായി ബന്ധിപ്പിക്കുകയും പ്രതിബന്ധത ഉറപ്പു വരുത്തുകയും ആവശ്യമാണ്. അതിനുവേണ്ടിയുള്ള സംവാദങ്ങൾ സംഘടിപ്പിക്കണം.

7. പ്രാദേശിക തലത്തിലുള്ള വിജ്ഞാനവും നൈപുണികളുമായി വിദ്യാലയങ്ങളെ ബന്ധിപ്പിക്കേണ്ടത് ആവശ്യമാണ്. സംഘടനാപരമായും ബോധനരൂപങ്ങളിലും പ്രാദേശിക ബന്ധങ്ങൾ വളർത്തുന്നതിനുള്ള രീതികൾ ചർച്ച ചെയ്യണം.

